ക്രൈസ്തവ കാഹളം
നവംബർ 2017

# ഈ ലോകവീടിന്നൊരമ്മ

## സിസ്റ്റർ റാണിമരിയ വാഴ്ത്തപ്പെട്ടവരുടെ ഗണത്തിലേക്ക്

## വീണ്ടും തളിർക്കുന്ന ആൾവൃക്ഷം



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, സത്യസന്ധമായ വാക്കിലും ദൈവത്തിന്റെ ശക്തിയിലും വലത്തുകൈയിലും ഇടത്തുകൈയിലുമുള്ള കൃപാനിറവിന്റെ ആയുധത്തിലും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

ക്രൈസ്തവ കാഹളം
വാല്യം 78 ലക്കം 11





# ഉള്ളടക്കം







# സ്വർഗ്ഗത്തിലേക്ക് കൂട്ടിക്കൊണ്ടു പോകുന്ന അമ്മ




മാനവരാശിക്കായി ത്രിയേക ദൈവം കണ്ടെത്തിയതാണ് പരിശുദ്ധ കന്യകമറിയത്തെ. രക്ഷകനായ നമ്മുടെ കർത്താവിന്റെ അമ്മയാകുവാൻ സ്വർഗ്ഗം അവളെ ക്ഷണിക്കുമ്പോൾ അനിതര സാധാരണമായ വിധേയത്വത്തിൽ അവൾ അതിന് ഉത്തരം കൊടുക്കുക്കയും ജീവിതം മുഴുവൻ അതിനായി സമർപ്പിക്കുകയും ചെയ്തു. സ്വർഗ്ഗത്തിന്റെ പദ്ധതികളോട് നിരന്തരം സഹകരിക്കുന്ന മറിയം മനുഷ്യ സങ്കൽപ്പങ്ങൾക്ക് അതീതമാണ്. കുഞ്ഞുങ്ങളെ പരിചരിക്കുന്ന, പരിലാളിക്കുന്ന അമ്മ സങ്കൽപ്പമാണ് നമ്മുടേത്. ലോക സങ്കൽപ്പങ്ങൾക്കതീതമായ ദിവ്യ മാതൃത്വമാണ് മറിയത്തിന്റേത്. പ്രകൃതി നിയമങ്ങളെ അതിശയിപ്പിക്കുന്ന തരത്തിൽ അവളിലെ മാതൃത്വത്തെ സ്വർഗ്ഗം ഏറ്റെടുക്കുമ്പോഴാണ് മുലയൂട്ടുന്ന അമ്മയിൽ നിന്നും മറിയം ലോകത്തിന്റെ മുഴുവൻ അമ്മയായി തീരുന്നത്.

കാനായിൽ ഒരു കുടുംബത്തിന്റെ കുറവുകളിൽ അവൾ നടത്തിയ ഇടപെടൽ ഇന്നും തുടരുന്നു. കുരിശിന്റെ ചുവടുവരെ അവൾ തന്റെ പുത്രനെ അനുഗമിച്ചത് വഴിയായി അവളുടെ ഇടപെടലുകൾക്ക് കുരിശിൻ ചുവട്ടിൽ സ്വർഗ്ഗത്തിന്റെ സ്ഥിതീകരണം ലഭിക്കുകയാണ്. യോഹന്നാൻ മറിയത്തെ ഭവനത്തിൽ സ്വീകരിച്ചത് മകൻ മരിച്ചുപോയ അനാഥയായ ഒരമ്മയെയല്ല. മാനവകുലത്തിനു വേണ്ടി, കുരിശിൽ മഹത്വീകൃതനായ കർത്താവിന്റെ അമ്മയെയാണ്. മനുഷ്യരാശിക്കായി കർത്താവ് വാഗ്ദാനം ചെയ്തതെല്ലാം നിറവേറുമെന്ന് വിശ്വസിച്ചവൾ ഭ്യാഗ്യവതി. അതുതന്നെയാണ് തലമുറകൾ ഇന്നും അവളെ ഭ്യാഗ്യവതി എന്നു വിളിക്കുന്നതിന്റെ കാരണം. സെഹിയോൻ ഊട്ടുശാലയിൽ വാഗ്ദാനം ചെയ്യപ്പെട്ട സഹായകനെ സ്വീകരിക്കുവാനായി അവൾ ശിഷ്യരോടൊത്ത് ആയിരുന്നത് ഈ പ്രത്യാശയിലാണ്. മനുഷ്യവംശം ഈ പ്രത്യാശയിൽ നിലനിൽക്കുവാൻ പരിശുദ്ധ കന്യകമറിയം നമ്മോടൊപ്പമുണ്ട്. സുവിശേഷത്തിനു നേരെ ഉയരുന്ന എല്ലാ പ്രതിസന്ധികളേയും തരണം ചെയ്യുന്നതിനുള്ള പോരാട്ടത്തിൽ സർവ്വസൈന്യാധിപയായി അവൾ നമുക്കു മുമ്പേ നടക്കുന്നു. നാം കൈയ്യിൽ ഒരു ജപമാലയുമായി കൂടെ പോകുമ്പോൾ അതിലെ ഓരോമുത്തും ഉണ്ണിയേശുവിന്റെ കൈവിരലുകളുടെ അനുഭവമാണ് നമുക്കു തരുന്നത്.

ജീവിതത്തിന്റെ എല്ലാ പ്രതിസന്ധികളിലും പരിശുദ്ധ കന്യക മറിയം ജനതകൾക്ക് പ്രകാശവും വഴികാട്ടിയും മധ്യസ്ഥയും ആയിരുന്നു. മഹായുദ്ധങ്ങളിൽ, പ്രകൃതിക്ഷോഭങ്ങളിൽ, പൈശാചിക ശക്തികളോടുള്ള പോരാട്ടത്തിൽ അവൾ നമ്മോടൊപ്പമാണ്. അവളാണ് നമ്മുടെ അമ്മ. ഈ ലോകത്തിന്റെ അമ്മ. സ്വർഗ്ഗത്തിലേക്ക് നമ്മെ കൂട്ടിക്കൊണ്ടു പോകുന്ന അമ്മ. ഈ അമ്മയുടെ കൂട്ടാണ് നമുക്ക് വേണ്ടത്.



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,

9447661943
bovasmathew@gmail.com



# പരിശുദ്ധ കന്യകമറിയം ക്രിസ്തു സംഭവങ്ങൾ വെളിപ്പെടുത്തുന്ന മുഖം

പരിശുദ്ധ ദൈവമാതാവായ മറിയത്തിന്റെ മുഖത്തേക്കു നോക്കുമ്പോൾ നാം കാണുന്നത് കർത്താവ് നമുക്കുവേണ്ടി പ്രവർത്തിച്ച അൽഭുത പ്രവർത്തികളാണ്. ആ ദിവ്യമുഖം നമുക്ക് ധ്യാന വിഷയമാണ്. അമ്മയുടെ മുഖത്ത് എല്ലാം ഹൃദയത്തിൽ സംഗ്രഹിച്ചതിന്റെ അർത്ഥം നമുക്ക് വായിച്ചെടുക്കുവാൻ സാധിക്കും. പ്രയാസപ്പെടുന്ന ഭാരമല്ലത്. നമ്മിലേക്ക് ഒഴുകിയിറങ്ങുവാൻ വെമ്പൽപൂണ്ടു നിൽക്കുന്ന വരപ്രസാദത്തിന്റെ ഭാവമാണത്. ദൈവമാതാവ് നമ്മെ കൂട്ടിക്കൊണ്ടു പോകുന്നത് വത്സലപുത്രനായ നമ്മുടെ കർത്താവേശുമിശിഹായുടെ അടുത്തേക്കാണ്. അവനിൽ നിന്നും ലോകത്തിന് നൽകപ്പെടുന്ന രക്ഷയുടെ പുതിയ വീഞ്ഞ് നുകരുവാൻ, മനുഷ്യകുലത്തെ രക്ഷയിലേക്ക് നയിക്കുവാൻ. ക്രിസ്താനുഭവത്തിലേക്കു കൂട്ടിക്കൊണ്ടുപോകുവാൻ ദൈവമാതാവ് ബലഹീനരും നിരാലംബരുമായ നമ്മെ കൂട്ടിച്ചേർത്തുനിർത്തുന്നു.

ബലഹീനരായ ഇടയൻമാരേയും ജ്ഞാനികളായ സന്ദർശകരേയും ശിശുവായ യേശുവിനെ കാണിച്ചു കൊടുക്കുവാൻ ആ ഭവനത്തിലേക്ക് സ്വീകരിച്ചത് ദൈവമാതാവാണ്. യേശുവിനെ അന്വേഷിച്ചെത്തുന്നവർക്ക് അവനെ കാട്ടിക്കൊടുക്കുവാൻ പരിശുദ്ധ മറിയം അവിടെയുണ്ട്. അവൾ എല്ലാവരേയും അവനിലേക്ക് സ്വീകരിക്കുന്നു. നമ്മുടെ ഭവനങ്ങളിൽ മന്ദസ്മിതം തൂകി കാത്ത് നിൽക്കുന്ന അമ്മയെപ്പോലെ പരിശുദ്ധ മറിയം രക്ഷകനായ കർത്താവിന്റെ പക്കലേക്ക് നമ്മെ കൂട്ടിക്കൊണ്ടു പോകുന്നു.

കാനായിലെ ദമ്പതിമാർക്ക് കുടിക്കുവാൻ വീഞ്ഞില്ല,വിരുന്നുകാർക്ക് വിളമ്പാൻ വീഞ്ഞില്ല. കുടുംബങ്ങളിൽ അറ്റുപോകുന്ന സ്നേഹത്തിന്റെ പുതുവീഞ്ഞ് നുകരുവാൻ, ഒറ്റ വഴിയേ ഉള്ളൂ; ശൂന്യമായ ഭരണികൾ വക്കോളം നിറയ്ക്കണം. അന്നും ഇന്നും എന്നും പരിശുദ്ധ മാതാവ് അതിനു നമുക്ക് വഴി പറഞ്ഞുതരുന്നു. ‘‘നിങ്ങൾ അവൻ പറയുന്നത് ചെയ്യുവിൻ’’ ഒഴിഞ്ഞ ഭരണികൾ, സ്നേഹം ഒഴിഞ്ഞ ലോകം, കുടുംബം, ഇടവകകൾ, സർവ്വോപരി നമ്മുടെ ഹൃദയം, ഇവയുടെ സൂചനയാണ്. അതിനെ വക്കോളം നിറയ്ക്കുവാൻ നാം തയ്യാറാകുമ്പോൾ രക്ഷകന്റെ അത്ഭുത കരങ്ങൾ അതിനുമേൽ സ്നേഹത്തിന്റെ പുതുവീഞ്ഞായി പ്രവേശിക്കുന്നു.

പുത്രൻ തമ്പുരാനായ നമ്മുടെ കർത്താവ് ഈ മണ്ണിൽ ജനിക്കുവാൻ തന്റെ അമ്മയായി തിരഞ്ഞെടുത്തത് പരിശുദ്ധ മറിയത്തെ ആയിരുന്നു. ആയതിനാൽ ലോകത്തിലുള്ള എല്ലാ ക്രൈസ്തവാത്മാക്കളും സഹായത്തിനായി മറിയത്തിലേക്ക് തിരിയുന്നത് സ്വാഭാവികമാണ്. ഒരമ്മയുടെ സൂക്ഷ്മമായ സംരക്ഷണത്തിന് നമ്മെതന്നെ പ്രത്യാശപൂർവ്വം

# പിതൃമൊഴി

അവളിൽ സമർപ്പിക്കുന്നത് എത്രയോ ഉചിതമായ പ്രവർത്തിയാണ്. ലോകത്തിലുള്ള എല്ലാ ക്രൈസ്തവ പാരമ്പര്യങ്ങളും ആരാധനക്രമങ്ങളും മറിയത്തെ പാടി പുകഴ്ത്തുന്നതും അവളുടെ മഹാപ്രശസ്തി പ്രഘോഷിക്കുന്നതും എത്രയോ നീതിയുക്തമാണ്. സർവ്വ സ്വർഗ്ഗീയ ദാനങ്ങളും നമുക്കായ് അവൾ വാങ്ങിത്തരുന്നു. അവളുടെ മഹനീയമായ വിശ്വാസം മൂലമാണ് കർത്താവിന്റെ ദൂതൻ-സ്വർഗ്ഗം, അവളെ നോക്കി ''നീ സ്ത്രീകളിൽ അനുഗ്രഹീത'' എന്ന് പറഞ്ഞത്. ക്രിസ്തീയ വിശ്വാസം അതിന്റെ ആദ്യ ദിവസം മുതൽ ഇന്നു വരേയും തിരുസഭയിലൂടെ ലോകം മുഴുവനും അനസ്യൂതം പ്രചരിപ്പിക്കുന്നതിനും പ്രഘോഷിക്കപ്പെടുന്നതിനും അവൾ അതിയായി ആഗ്രഹിച്ചു. നിസ്സംഗമായ സമീപനത്താൽ വിശ്വാസം തളർന്നപ്പോഴും, മതപീഢനത്താൽ ജനം ചിതറിക്കപ്പെട്ടപ്പോഴും, അബദ്ധ ജഡിലമായ വിശ്വാസ വൈപരീത്യങ്ങൾ ഉണ്ടായപ്പോഴും പരിശുദ്ധ മാതാവ് സർവ്വ സൈന്യധിപയായി നിന്ന് സാത്താനോടും അവന്റെ കുടില തന്ത്രങ്ങളോടും തിരുസഭക്കു വേണ്ടി പോരാടി. സഭാ പിതാക്കന്മാർ അതിനാൽ മറിയത്തിലുള്ള തങ്ങളുടെ സന്തോഷം വാക്കുകളിലൂടെ അറിയിച്ചു. ''മറിയമേ നിനക്ക് സ്വസ്തി, നിന്നിലൂടെയാണ് ഞങ്ങൾ ഏകവും വിശുദ്ധവും കാതോലികവും അപ്പസ്തോലികവുമായ സഭയുടെ അംഗങ്ങളായി പേരെഴുതിക്കപ്പെട്ടത്''. പരിശുദ്ധ കന്യക മറിയത്തിന്റെ ഏറ്റവും വലിയ ആഗ്രഹങ്ങളിലൊന്ന് ക്രൈസ്തവ ജനതകളുടെ മനസ്സുകൾ ഒരേ വിശ്വാസം ഏറ്റു പറയുക വഴി ഐക്യപ്പെടണം എന്നുള്ളതാണ്. കർത്താവിന്റെ തിരു രക്തത്തിന്റെ വിലയാൽ വാങ്ങിയ രക്ഷയുടെ അവകാശത്തിലേക്ക് വി.മാമോദീസായാൽ വിളിക്കപ്പെട്ട ജനതകളുടെയിടയിൽ ഐക്യമുണ്ടാകുവാൻ ദൈവമാതാവ് നമുക്ക് മാധ്യസ്ഥയും കോട്ടയുമാണ്. ക്രൈസ്തവ കുടുംബം അവളുടെ മാതൃത്വത്തിന്റ ഫലമായിരിക്കുന്നതിനാൽ അതിന്റെ ഐക്യത്തിനായി അവൾ എപ്പോഴും നമുക്കൊപ്പമുണ്ടായിരിക്കും. മനുഷ്യരെ ദൈവവുമായി അനുരഞ്ജിപ്പിക്കുന്നതിന് മറിയത്തെപോലെ സഹായിക്കുവാൻ കഴിയുന്ന മറ്റാരും ഇല്ല.

ഈ കാലഘട്ടത്തിലെ വിശ്വാസ പ്രതിസന്ധികളെ അതിജീവിക്കുവാൻ പരിശുദ്ധ ദൈവമാതാവ് നമുക്ക് നൽകിയ മൂർച്ചയേറിയ ആയുധമാണ് ജപമാല. രക്ഷകനായ മിശിഹാ തമ്പുരാന്റെ രക്ഷണ്യ വ്യാപാരങ്ങളെ പരിശുദ്ധ അമ്മയോട് ചേർന്ന് ധ്യാനിച്ച് പ്രാർത്ഥിക്കുമ്പോൾ അവളുടെ മുഖത്ത് രക്ഷയുടെ അടയാളങ്ങൾ നമുക്ക് കാണുവാൻ കഴിയും. പരിശുദ്ധ ദൈവമാതാവിനോടുള്ള നമ്മുടെ മലങ്കര പാരമ്പര്യത്തിലെ മനോഹരമായ മദ്ധ്യസ്ഥപ്രാർത്ഥനയും ആഗോളസഭയിൽ മുഴുവൻ പരിചിതമായിരിക്കുന്ന ഭക്തിദായകമായ ജപമാല പ്രാർത്ഥനയും ദൈവമാതാവുമായി നമ്മെ ചേർത്തുനിർത്തുന്ന വിശ്വാസജീവിത കണ്ണികളാണ്. ഈ കണ്ണികൾ വഴിയായി ദൈവത്തിന്റെ സ്നേഹവും കാരുണ്യവും നിങ്ങൾ ഓരോരുത്തരിലേക്കും പ്രവഹിക്കട്ടെ! ''ഇതാ നിന്റെ അമ്മ''എന്ന് യോഹന്നാനോട് നമ്മുടെ കർത്താവ് പറഞ്ഞ് ദൈവമാതാവിനെ ആ ശിഷ്യന് ഏൽപ്പിച്ചുകൊടുക്കുക വഴി നമുക്കെല്ലാവർക്കുമാണ് അമ്മയെ നൽകിയതെന്ന് ഏവരും ഓർമ്മിക്കുക. സ്വർഗ്ഗത്തിന്റെ വാക്കുകൾ ഭൂമിയിലെ ശബ്ദകോലാഹലങ്ങൾക്കിടയിൽ കേൾക്കാതെ പോകരുത്; ജാഗ്രത ആവശ്യമാണ്! ഭയപ്പെടേണ്ടാ, പരിശുദ്ധനായ സഹായകൻ- ആത്മാവ് കൂടെയുണ്ടല്ലോ!

ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**

മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



ബിഷപ് സാമുവൽ മാർ ഐറേനിയോസ്

# ജപമാല
# വിശ്വാസജീവിതത്തിന്റെ പാഠശാലയും പടച്ചട്ടയും

പരിശുദ്ധ മറിയം യേശുവിന്റെ മൗതീക ശരീരമായ സഭയുടെയും അമ്മയാണ്. മറിയത്തോടുള്ള ഭക്തി സഭയിൽ ആദിമ കാലം മുതൽ നിലനിന്നിരുന്നു "ദൈവം എല്ലാ മാലാഖമാരിലും മനുഷ്യരിലും ഉപരിയായി ഉയർത്തിയ മറിയത്തെ ദൈവത്തിന്റെ പരിശുദ്ധമാതാവും ക്രിസ്തുവിന്റെ ജീവിത രഹസ്യങ്ങളിൽ പങ്കുകാരിയുമായി സഭ പ്രത്യേകമാം വിധം ബഹുമാനിക്കുന്നു." (രണ്ടാം വത്തിക്കാൻ കൗൺസിൽ, തിരു സഭ 66). എഫേസുസ് സുന്നഹദോസിനു ശേഷമാണ് മറിയത്തോടുള്ള ഭക്തി വളരെയേറെ വർദ്ധിച്ചു വന്നത്. പരിശുദ്ധ മറിയത്തോടുള്ള ഭക്തി ആഴപ്പെടുത്തിയതും സാർവ്വത്രികമാക്കിയതും ജപമാല ഭക്തിയിലൂടെയാണ്. 12-ാം നൂറ്റാണ്ടിൽ സഭയെ ഉലച്ച ആൽബിജേൻസിയൻ പാഷണ്ഡതയ്ക്കെതിരെ പോരാടുവാൻ വിശുദ്ധ ഡൊമനിക്കിലൂടെ മാതാവ് സഭയ്ക്ക് നൽകിയ ആയുധമാണ് ജപമാല. ചരിത്രപരമായി ചിന്തിക്കുമ്പോൾ സഭ ഉള്ളിൽ നിന്നും പുറമെ നിന്നും പല പ്രതിബന്ധങ്ങളും നേരിടേണ്ടി വന്നപ്പോൾ ജപമാലയിലൂടെയാണ് സ്വർഗ്ഗത്തിന്റെ സംരക്ഷണം സഭയ്ക്ക് ലഭിച്ചത്. മാർപാപ്പമാർ ജപമാല ഭക്തി പോഷിപ്പിക്കുന്നതിന് നൽകിയിട്ടുള്ള ശ്രദ്ധ അൽഭുതകരമാണ്.

## ലാളിത്യവും ആഴവും

നമുക്ക് പരിചയമുള്ള ഏറ്റവും ലളിതവും അതേ സമയം ആഴമുള്ളതുമായ പ്രാർത്ഥനയാണ് ജപമാല. വിശുദ്ധിയിലേക്കുള്ള വളർച്ചയിൽ ഈ പ്രാർത്ഥന ഏറെ സഹായിക്കും. കാരണം യേശുവുമായുള്ള സജീവ സമ്പർക്കത്തിലേക്ക് ഇത് നമ്മെ നയിക്കുന്നു. ജപമാല മുഖരിതമായ ഗൃഹാന്തരീക്ഷം കുടുംബത്തിന്റെ വിശുദ്ധിയുടേയും സ്വർഗ്ഗീയ സംരക്ഷണത്തിന്റെയും അടയാളമാണ്. ഒരു സാധാരണ വിശ്വാസിയെ സംബന്ധിച്ചിടത്തോളം ഈശോയുടെ ജീവിതത്തിന്റെയും സുവിശേഷത്തിന്റെയും സംഗ്രഹം ഈ പ്രാർത്ഥനയിലുണ്ട് "എനിക്ക്




ഏറ്റവും പ്രിയപ്പെട്ട പ്രാർത്ഥന ജപമാലയാണ്'' എന്ന് വി.ജോൺപോൾ രണ്ടാമൻ പാപ്പായുടെയും ''എല്ലാ ദിവസവും പ്രഭാതത്തിൽ ഞാൻ ജപമാല ചൊല്ലുന്നു'' എന്ന ബനഡിക്ട് 16-ാമൻ മാർപ്പാപ്പയുടെയും വാക്കുകൾ ശ്രദ്ധേയമാണ്. എഴുന്നൂറിലേറെ വർഷമായി ജപമാല ഭക്തി സാർവ്വത്രിക സഭയിൽ പ്രചുരപ്രചാരത്തിലിരിക്കുന്നു. 1858-ൽ ലൂർദ്ദിൽ പ്രത്യക്ഷപ്പെട്ട പരിശുദ്ധ മറിയം ബർണദിത്തിനോട് പറഞ്ഞു ''പാപികളുടെ മാനസാന്തരത്തിനായി ജപമാല ചൊല്ലുവിൻ''എന്ന്. 1917 മെയ് 13ന് ഫാത്തിമായിൽ പ്രത്യക്ഷപ്പെട്ടപ്പോഴും ''ഞാൻ ജപമാല രാജ്ഞിയാണ്, ഭക്തിപൂർവ്വം ജപമാല ചൊല്ലുവിൻ'' എന്നാണ് ആവശ്യപ്പെട്ടത്.

### വിലപ്പെട്ട നിക്ഷേപം

ഒൻപതാം പീയൂസ് മാർപ്പാപ്പ ഒരിക്കൽ പറഞ്ഞു ''വത്തിക്കാൻ കൊട്ടാരത്തിൽ ജപമാലയോളം വില പിടിപ്പുള്ള വേറൊന്നും ഇല്ല''എന്ന്. ജപമാല ചൊല്ലുമ്പോൾ നമ്മുടെ ആത്മീയ ജീവിതത്തിൽ വലിയ ഊർജ്ജമാണ് നാം സ്വീകരിക്കുന്നത്. യേശുവിന്റേയും മറിയത്തിന്റെയും ജീവിതം നമ്മുടെ ഹൃദയത്തിലൂടെയും അധരങ്ങളിലൂടെയും കൈവിരലുകളിലൂടെയും കടന്നുപോവുകയാണ്. സ്വർഗ്ഗവുമായി നമ്മെ ചേർത്തുനിർത്തുന്ന ദിവ്യമായ ചങ്ങലയാണ് ജപമാല; തിന്മയോട് പോരാടാനുള്ള ശക്തമായ ആയുധവും. സന്തോഷത്തിലും സന്താപത്തിലും ജപമാല നമ്മോടൊപ്പം ഉണ്ടായിരിക്കണം. നമ്മുടെ എല്ലാ ഉൽകണ്ഠകളും അതിൽ ഇറക്കിവയ്ക്കാം.

### സുവിശേഷ പ്രാർത്ഥന

ക്രിസ്തുരഹസ്യമാണ് ജപമാലയുടെ കാതൽ. അത്മായന്റെ കാനോന നമസ്കാരഗ്രന്ഥവും നിരക്ഷരന്റെ ബൈബിളും എളിയവന്റെ ധ്യാനസഹായിയുമായി ജപമാലയെ ഉപമിക്കാറുണ്ട്. ഒരാഴ്ചകൊണ്ട് ക്രിസ്തു രഹസ്യത്തിലൂടെ സഭ നമ്മെ നടത്തുകയാണ്. ചുരുക്കത്തിൽ സുവിശേഷം തന്നെ നാം മറ്റൊരു രീതിയിൽ വായിക്കുന്നതാണ് ജപമാല പ്രാർത്ഥന. ഇത്രയും തിരുവചനാധിഷ്ഠിതമായ മറ്റൊരു പ്രാർത്ഥനയില്ല. വാച്യപ്രാർത്ഥനയും മാനസിക പ്രാർത്ഥനയും ഇവിടെ മനോഹരമായി സമ്മേളിക്കുന്നു. 'നന്മനിറഞ്ഞമറിയമേ' എന്ന പ്രാർത്ഥന പൂർണ്ണമായും തിരുവചനം തന്നെയാണ്. തിരുവചനങ്ങൾക്കൊണ്ട് തുന്നിച്ചേർത്ത മേലങ്കി എന്ന് പിതാക്കന്മാർ ഈ പ്രാർത്ഥനയെ വിശേഷിപ്പിക്കുന്നു. നാം പരിശുദ്ധ മറിയത്തെ അഭിവാദനം ചെയ്യുമ്പോൾ നന്മനിറഞ്ഞ അമ്മ നമ്മെയും അഭിവാദനം ചെയ്യുന്നു. എലിസബത്തും അവളുടെ ഉദരസ്ഥ ശിശുവും പരിശുദ്ധാത്മാവിനാൽ നിറഞ്ഞതുപോലെ നാമും ദൈവാരൂപിയാൽ നിറയുവാൻ ഈ പ്രാർത്ഥന നമ്മെ സഹായിക്കും. 'സ്വർഗ്ഗസ്ഥനായ പിതാവേ' എന്ന പ്രാർത്ഥന കർത്താവ് നേരിട്ട് പഠിപ്പിച്ചതും സുവിശേഷങ്ങളുടെ സത്തയുമാണ്. ഇങ്ങനെ നോക്കുമ്പോൾ തിരുവചനങ്ങളുടെ കലവറയാണ് ജപമാല; സുവിശേഷ രഹസ്യങ്ങൾ ഉൾക്കൊള്ളാനുള്ള ഫലപ്രദമായ മാർഗ്ഗവും.

### തിരുമുഖധ്യാനം

തിരുമുഖധ്യാനമാണ് ജപമാലയെന്നു ജോൺപോൾ രണ്ടാമൻ മാർപ്പാപ്പ ഓർമ്മിപ്പിക്കുന്നു. പോൾ ആറാമൻ മാർപ്പാപ്പ 'മരിയഭക്തി' എന്ന ശ്ലൈഹിക ലേഖനത്തിൽ ഇപ്രകാരം പറയുന്നു ''അതുകൊണ്ട് ലോകപരിത്രാണാർത്ഥം സംഭവിച്ച മനുഷ്യാവതാര രഹസ്യത്തെ കേന്ദ്രീകരിച്ചുകൊണ്ടുള്ള ഒരു സുവിശേഷ പ്രാർത്ഥനയെന്ന നിലയിൽ ജപമാല നിശ്ചയമായും ക്രിസ്താനുഭവം നൽകുന്ന ഒരു പ്രാർത്ഥനയാണ്. ലുത്തിനിയക്ക്



സമാനം ഒന്നിനു പിറകെ ഒന്നായി ചൊല്ലപ്പെടുന്ന 'നന്മ നിറഞ്ഞ മറിയമേ' എന്ന ജപമാണ് വാസ്തവത്തിൽ ജപമാലയുടെ ഏറ്റവും സ്വകീയമായ ഘടകം. ഈ ജപം ക്രിസ്തുവിന് നൽകുന്ന ഇടതടവില്ലാത്ത ഒരു സ്തുതിയത്രേ. മാലാഖ നൽകിയ മംഗളവാർത്തയുടെയും, അങ്ങയുടെ ഉദരഫലം അനുഗ്രഹീതമാകുന്നു എന്ന എലിസബത്ത് നൽകിയ അഭിവാദനത്തിന്റെയും ആത്യന്തികവിഷയവും ക്രിസ്തുതന്നെയാണ്". ഈ പ്രാർത്ഥനയിലൂടെ എന്നെ നോക്കുന്ന യേശുവിനെ ഞാൻ നോക്കുന്നു. മിശിഹായുടെ ജീവിതത്തെക്കുറിച്ചുള്ള ധ്യാനമാണല്ലൊ ജപമാല. ഈശോയെ ഹൃദയത്തിൽ സൂക്ഷിച്ച്, സംഗ്രഹിച്ച്, ധ്യാനിച്ച മറിയമാണ് ഈ ധ്യാനത്തിൽ നമ്മെ സഹായിക്കുന്നത്. മറിയത്തെപ്പോലെ മറ്റാരും ഈശോയുടെ മുഖത്തെ ധ്യാനിച്ചിട്ടില്ല. മറിയത്തിന്റ കണ്ണുകളിലൂടെ കർത്താവിന്റെ ജീവിതത്തിലെ രഹസ്യങ്ങൾ ധ്യാനിക്കുവാൻ ജപമാല പ്രാർത്ഥന നമ്മെ സഹായിക്കുന്നു. ജപമാലയിൽ മിശിഹാ രഹസ്യവും മനുഷ്യൻ എന്ന രഹസ്യവും സമ്മേളിക്കുന്നു. നമ്മുടെ അനുദിന ജീവിതത്തിലെ ഭാരമേറിയ ചുവടുകൾ ഇറക്കിവയ്ക്കാനുള്ള ചുവടുതാങ്ങികൂടിയാണ് പരിശുദ്ധ മറിയവും ജപമാലയും.

### ജപമാലയും ആരാധനാക്രമവും

പോൾ ആറാമൻ മാർപ്പാപ്പ അവസരം കിട്ടുമ്പോഴെല്ലാം ദൈവമാതൃഭക്തിയെക്കുറിച്ച് വിശ്വാസികളെ ഉപദേശിക്കുമായിരുന്നു; പ്രത്യേകിച്ച് ജപമാലയെക്കുറിച്ച് ആവർത്തിച്ചു പറഞ്ഞിരുന്നു. 1963 സെപ്തംബർ 12ന് പതിമൂന്ന് രാഷ്ട്രങ്ങളിൽ നിന്ന് തന്നെ സന്ദർശിക്കാൻ എത്തിയ അയ്യായിരത്തോളം വരുന്ന മരിയൻ സൊഡാലിറ്റി അംഗങ്ങളോട് പരിശുദ്ധ പിതാവ് ഇങ്ങനെ പറഞ്ഞു "പ്രിയ മക്കളെ നമ്മുടെ സുവിശേഷങ്ങളിലെ രക്ഷാകരചരിത്രത്തിൽ മാത്രമല്ല നമുക്ക് മറിയത്തെ ദർശിക്കാൻ കഴിയുക. മറിച്ച് സഭയുടെ പൈതൃകമായ ചിന്തയും പ്രാർത്ഥനയും വിളിച്ചോതുന്ന ആരാധനാക്രമത്തിലും, ക്രൈസ്തവ കുടുംബങ്ങളിലെ പ്രാർത്ഥനകളിലും പ്രത്യേകിച്ച് ജപമാലയിലും നമുക്ക് മറിയത്തെ ദർശിക്കുവാൻ കഴിയും" 1974ൽ പോൾ ആറാമൻ മാർപാപ്പ പ്രസിദ്ധപ്പെടുത്തിയ 'മരിയഭക്തി' എന്ന ശ്ലൈഹിക ലേഖനത്തിൽ ജപമാലയ്ക്ക് ആരാധനാക്രമവുമായുള്ള ബന്ധത്തെ പൂർവ്വാധികം വ്യക്തമാക്കുന്നുണ്ട്. "ലിറ്റർജിയാകുന്ന പുരാതന വൃക്ഷത്തിന്റെ തായ്ത്തടിയിൽ നിന്നും മുളച്ചുവന്ന ശാഖയാണ് ജപമാല. സഭ ദൈവത്തിന് പൊതുവെ അർപ്പിക്കുന്ന സ്തുതിഗീതത്തോട് സഭ സാർവ്വത്രിക മാദ്ധ്യസ്ഥ പ്രാർത്ഥനയോടൊപ്പം പരിശുദ്ധ കന്യകയുടെ ബഹുമാനാർത്ഥം അർപ്പിക്കപ്പെടുന്ന മരിയ സങ്കീർത്തനമായി ജപമാല പരിഗണിക്കപ്പെടുന്നു". സഭയുടെ ആരാധനക്രമത്തിലെ കർമ്മങ്ങളും ജപമാല പ്രാർത്ഥനയും തമ്മിലുള്ള ബന്ധത്തെയും വ്യതിരിക്തതയെ കുറിച്ചും പരിശുദ്ധ പിതാവ് വ്യക്തമാക്കുന്നുണ്ട്. "ആരാധനാക്രമത്തിലെ കർമ്മങ്ങളും ജപമാലപ്രാർത്ഥനയും തമ്മിൽ പരസ്പരം വൈരുദ്ധ്യമുണ്ടാകത്തക്ക വിധത്തിൽ പരിപാടികൾ സംവിധാനം ചെയ്യപ്പെടരുത്. ആരാധനാക്രമത്തിൽ നടത്തുന്ന ക്രിസ്തു അനുസ്മരണങ്ങളും ജപമാലപ്രാർത്ഥനയിൽ നടത്തുന്ന അനുസ്മരണവും തമ്മിൽ കാതലായി വ്യത്യാസപ്പെട്ടിരിക്കുകയും അവ ഭിന്നതലങ്ങളിൽ ആയിരിക്കുകയും ചെയ്തിരിക്കുന്നുവെങ്കിലും,അവ രണ്ടിന്റെയും ലക്ഷ്യം ക്രിസ്തു യാഥാർത്ഥ്യമാക്കിയ ഒരേ രക്ഷാകര പ്രവർത്തിതന്നെയാണ്. ലിറ്റർജി അടയാളങ്ങളുടെ ആവരണത്തിൽ നിഗൂഢമായി പ്രവർത്തിച്ചുകൊണ്ട് നമ്മുടെ രക്ഷയുടെ മഹാരഹസ്യങ്ങളെ നവീന രീതിയിൽ അവതരിപ്പിക്കുന്നു. ജപമാല ഭക്തിജന്യമായ ധ്യാനത്തിലൂടെ അതേ രഹസ്യത്തെ തന്നെ പ്രാർത്ഥിക്കുന്നവന്റെ മനസ്സിൽ കൊണ്ടുവരുകയും, അവയിൽ നിന്നും ജീവിത



അർപ്പിക്കുന്ന വിശുദ്ധ കുർബാനയിൽ വലിയ ആത്മീയ അഭിഷേകം ഒഴുകിയിരുന്നു. കാരണം അദ്ദേഹം പരിശുദ്ധ അമ്മയോടു ചേർന്നിരുന്നാണ് വിശുദ്ധ കുർബാനയ്ക്ക് ഒരുങ്ങിയിരുന്നത്. യേശുവിന്റെ ജീവിതവും രക്ഷണീയ കർമ്മവുമാണല്ലോ വിശുദ്ധ കുർബാനയിൽ ആഘോഷിക്കുന്നത്. ജപമാല പ്രാർത്ഥനയിൽ ധ്യാനിക്കുന്നതും ഈ രഹസ്യങ്ങൾ തന്നെ

### ആദ്ധ്യാത്മികതയുടെ പാഠശാല

വിശുദ്ധ കുമ്പസാരത്തിന് ഒരുങ്ങുവാനും ജപമാല പ്രാർത്ഥന ഏറെ സഹായകമാണ്. ജപമാല രഹസ്യങ്ങളുടെ ധ്യാനവും പരിശുദ്ധ അമ്മയുടെ സാന്നിധ്യവും മധ്യസ്ഥതയും ആഴമായ അനുതാപം ലഭിക്കാനും പൂർണ്ണ കുമ്പസാരത്തിലൂടെ വിശുദ്ധീകരിക്കപ്പെടാനും കുറച്ചൊന്നുമല്ല സഹായിക്കുന്നത്. ഏതു കൂദാശ സ്വീകരണത്തിനും ഫലപ്രദമായി ഒരുങ്ങുവാൻ ജപമാല പ്രാർത്ഥന സഹായിക്കുന്നു. യഥാർത്ഥ ദൈവാരാധനയെ ഫലദായകമാക്കുവാൻ എപ്പോഴും ജപമാല പിൻബലം നല്കുന്നു.

ക്രൂശിതരൂപവും വചനമണികൾ കോർത്തിണക്കിയ മാലയും സാത്താനെ ഭയപ്പെടുത്തുകയും അവന്റെ കെണികളെ തകർക്കുകയും ചെയ്യുന്ന പടച്ചട്ടയാണ്.



ത്രിത്വസ്തുതിയും വിശ്വാസപ്രമാണവും ദിവ്യരഹസ്യങ്ങൾ ഉൾക്കൊള്ളുന്ന വചനമാകുന്ന വെടിയുണ്ടകളും ഇണക്കിച്ചേർത്ത ജപമാലപ്രാർത്ഥന സാത്താന്റെ കോട്ടകളെ തകർക്കുന്ന ആയുധപ്പുര തന്നെ. ചുരുക്കത്തിൽ ജപമാല പ്രാർത്ഥന, പ്രാർത്ഥനകളുടെയും ആദ്ധ്യാത്മികതയുടെയും പാഠശാലയാണ്. ഈ പാഠശാലയിൽ നാം പരിശീലനത്തിനു വിധേയരാകണം. പരിശുദ്ധ ത്രിത്വവും വിശുദ്ധ ഗ്രന്ഥവും ഈശോയും പരിശുദ്ധ റൂഹായും സഭയും പരിശുദ്ധ അമ്മയും ഈ പാഠശാലയിൽ വച്ചാണ് നമുക്ക് പരിചിതരാകുന്നത്. ഇത് വിശ്വാസ പരിശീലന കളരി തന്നെ. "എന്റെ ജീവിതത്തിലെ എല്ലാ പ്രതിസന്ധികളിലും ജപമാല എനിക്ക് കരുത്തായിരുന്നിട്ടുണ്ട്" എന്ന ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പയുടെ വാക്കുകൾ നമുക്കു വഴികാട്ടിയാകട്ടെ.

നിയമങ്ങൾ സ്വീകരിക്കുന്നതിന് ഇച്ഛാശക്തിയെ പ്രചോദിപ്പിക്കുകയും ചെയ്യുന്നു" (മരിയഭക്തി നമ്പർ 48) ലിറ്റർജി ഭക്തിപൂർവ്വം അനുഷ്ഠിക്കുവാൻ സഹായിക്കുന്ന പ്രധാന ഘടകമായി ജപമാല നിൽക്കുന്നു. ഉത്ഥിതനായ ഈശോയും അവിടുത്തെ പ്രവർത്തികളുമാണ് ദൈവാരാധനയുടെ കാതൽ. ബനഡിക്ട് പതിനാറാമൻ മാർപാപ്പ പറയുന്ന "ഉത്ഥിതനായ യേശുവിന്റെ ആശ്വസിപ്പിക്കുന്ന സന്തോഷത്തിന്റെ സാന്നിധ്യം രുചിക്കുവാൻ ജപമാല പ്രാർത്ഥന നമ്മെ പ്രാപ്തരാക്കുന്നു".

കൂദാശ ജീവിതത്തിൽ ആഴപ്പെടുന്നതിന് ജപമാല പ്രാർത്ഥന സഹായകമാണ്. മരിയൻ തീർത്ഥാടന കേന്ദ്രങ്ങളിലെ ഏറ്റവും വലിയ പ്രത്യേകതയും അവിടെ അർത്ഥ പൂർണ്ണമായ കുമ്പസാരവും വിശുദ്ധ കുർബാനയിലുള്ള ഭാഗഭാഗിത്വവും ഉണ്ടാകുന്നു എന്നതാണ്. ഇതിനുള്ള തിരക്ക് അത്ഭുതാവഹമാണ്. വിശുദ്ധ പാദ്രെ പിയോ ജപമാല പ്രാർത്ഥന ചൊല്ലിക്കൊണ്ടാണ് വിശുദ്ധ കുർബാനയ്ക്ക് ഒരുങ്ങിയിരുന്നത്. അദ്ദേഹം ദിവസവും നാല്പതിൽ കുറയാതെ ജപമാല ചൊല്ലിയിരുന്നു. അദ്ദേഹം പുലർച്ചെ രണ്ടരമണിക്ക് ഉണർന്ന് രണ്ടു മണിക്കൂർ ജപമാല ചൊല്ലി വിശുദ്ധ കുർബനയ്ക്കൊരുങ്ങിയിരുന്നു. പാദ്രെ പിയോയുടെ വിശുദ്ധ കുർബാനയ്ക്ക് അനേകർ വിദൂരങ്ങളിൽ നിന്ന് വന്ന് താമസിച്ച് പങ്കെടുക്കാറുണ്ടായിരുന്നു. അദ്ദേഹം

# പരിശുദ്ധ കന്യാമാതാവിന്റെ മാധ്യമശുശ്രൂഷ



ബെന്നി പുന്നത്തറ

ശാലോം മാസികയുടെ ആദ്യകാലം. പുറംചട്ടയ്ക്കുള്ളിൽ മാതാവിന്റെ ചിത്രവും പ്രാർത്ഥനയും കണ്ട, ബുദ്ധിജീവിയായ ഒരു കരിസ്മാറ്റിക് ലീഡർ പുച്ഛത്തോടെ പറഞ്ഞു:

"മാതാവിനോടുള്ള പ്രാർത്ഥന, യൗസേപ്പിതാവിനോടുള്ള വണക്കം... കൊള്ളാം, കൊള്ളാം. ഇതേതോ വണക്കമാസ പുസ്തകമാണെന്നേ തോന്നൂ, ഇതാരു വായിക്കാൻ... ഇന്നത്തെ കാലത്ത്?" വായിക്കാൻ കൈകളിലെടുത്ത മാസിക അദ്ദേഹം അലക്ഷ്യമായി താഴെയിട്ടു.

അദ്ദേഹത്തിന്റെ വാക്കുകൾ എന്റെ നെഞ്ചിലൊരു നീറ്റലായി പടർന്നുകയറി. എങ്കിലും വിശ്വാസികളുടെ ചരിത്രം പഠിപ്പിക്കുന്ന സംഭവങ്ങൾ എന്നെ ശക്തിപ്പെടുത്തുന്നതായിരുന്നു.

1571-ൽ തുർക്കി സൈന്യവും യൂറോപ്പിലെ ക്രൈസ്തവ സൈന്യവും തമ്മിൽ ലെപ്പാന്റോ കടലിടുക്കിൽ നടന്ന യുദ്ധം വളരെ നിർണായകമായിരുന്നു. തുർക്കി സൈന്യം യുദ്ധത്തിൽ മേൽക്കൈ നേടിക്കൊണ്ടിരുന്നപ്പോൾ അഞ്ചാം പീയൂസ് പാപ്പയുടെ ആഹ്വാനമനുസരിച്ച് റോമൻ ജനത അഖണ്ഡ ജപമാല ചൊല്ലി പ്രാർത്ഥിച്ചു. അപ്പോൾ കടലിലെ കാറ്റ് അനുകൂലമായി വീശാൻ തുടങ്ങി. കടൽ യുദ്ധത്തിന്റെ അവസാനഘട്ടത്തിൽ പെട്ടെന്ന് ക്രൈസ്തവ സൈന്യം പ്രബലരായി തുർക്കിപ്പടയെ തോൽപ്പിച്ചോടിച്ചു.

യുദ്ധത്തിന് നേതൃത്വം നൽകിയ ഓസ്ട്രിയൻ ചക്രവർത്തി ഡോൺ ജുവാൻ ഇങ്ങനെ പറഞ്ഞു: "നമ്മുടെ സൈന്യത്തിന്റെയോ സേനാനായകരുടെയോ സാമർത്ഥ്യമല്ല ലെപ്പാന്റോ യുദ്ധവിജയത്തിന് കാരണം. ജപമാല രാജ്ഞിയായ പരിശുദ്ധ കന്യകാമറിയത്തിന്റെ മധ്യസ്ഥതയാൽ ലഭിച്ച അസാധാരണ ദൈവാനുഗ്രഹമാണ് നമുക്ക് വിജയം നേടിത്തന്നത്."

മാതാവിന്റെ ലുത്തിനിയായിൽ 'ക്രിസ്ത്യാനികളുടെ സഹായമായ മറിയം' എന്ന വിശേഷണം കൂട്ടിച്ചേർക്കാനിടയാക്കിയ യുദ്ധവിജയം എന്റെ പ്രത്യാശയെ വീണ്ടും ഉണർത്തി.

അമേരിക്ക കണ്ടെത്തിയ കൊളംബസിന്റെ കഥയും മനസ്സിലേക്കോടിവന്നു. പുതിയ ലോകം കണ്ടെത്താനായി



ക്രിസ്റ്റഫർ കൊളംബസും 19 നാവികരും കൂടി സ്പെയിനിൽനിന്നും യാത്രയായി. കടലിൽ 24 ദിവസങ്ങൾ പിന്നിട്ടു കഴിഞ്ഞിട്ടും ഭൂപ്രദേശങ്ങളൊന്നും കണ്ടെത്താനായില്ല. അപ്പോൾ ഭക്ഷണസാധനങ്ങളുടെ ചുമതല വഹിച്ചിരുന്ന റൊണാൾഡ് ഒരു കണ്ടുപിടുത്തം നടത്തി. 20 പേർക്ക് 24 ദിവസത്തേക്കുള്ള ഭക്ഷണം മാത്രമാണ് ശേഷിക്കുന്നത്. സ്പെയിനിലേക്ക് തിരിച്ചുപോകാൻ 24 ദിവസം വേണം. ഇനിയും മുന്നോട്ടു പോയാൽ കര കണ്ടെത്താനായില്ലെങ്കിൽ പട്ടിണി കിടന്ന് മരിക്കേണ്ടിവരും.

റൊണാൾഡ് തന്റെ ആശങ്ക മറ്റു നാവികരുമായി പങ്കുവച്ചു. എല്ലാവരുടെയും മനസ്സ് തളർന്നു. പുതിയ ഭൂമി കണ്ടെത്താനുള്ള ആവേശം ചോർന്നുപോയി. എങ്ങനെയും തിരിച്ചു വീട്ടിലെത്തിയാൽ മതി. അവർ റൊണാൾഡിന്റെ നേതൃത്വത്തിൽ സംഘടിച്ച് ക്യാപ്റ്റൻ കൊളംബസിന്റെ അടുത്തുപോയി കാര്യം പറഞ്ഞു. കൊളംബസ് തറപ്പിച്ചു പറഞ്ഞു:

“സാധ്യമല്ല.” നമ്മൾ എന്തിനാണോ ഇറങ്ങിത്തിരിച്ചത് അത് സാധ്യമായതിനുശേഷമേ മടക്കയാത്രയുള്ളൂ.

നാവികരെല്ലാം വീണ്ടും ഒരുമിച്ചു ചേർന്ന് ആലോചന നടത്തി. അവർ കൊളംബസിനെ പിടിച്ച് പായ്മരത്തിൽ കെട്ടിയിട്ടു. റൊണാൾഡ് കപ്പലിന്റെ നിയന്ത്രണം ഏറ്റെടുത്തുകൊണ്ട് സ്പെയിനിലേക്ക് തിരിച്ചുപോകാൻ ഒരുങ്ങി. പായ്മരത്തിൽ ബന്ധിതനായ കൊളംബസ് തന്റെ ടീമംഗങ്ങളുടെ മുന്നിൽ അവസാനമായി ഒരപേക്ഷ വച്ചു. ഒരു ദിവസം കൂടെ കപ്പൽ മുമ്പോട്ടു പോകട്ടെ. എന്നിട്ടും കര കാണാൻ കഴിയുന്നില്ലെങ്കിൽ നിങ്ങൾ എന്നെയെടുത്ത് കടലിലെറിഞ്ഞു കളയുക. അപ്പോൾ ബാക്കി 19 പേർക്ക് 25 ദിവസത്തെ മടക്കയാത്രയ്ക്കുള്ള ഭക്ഷണവും ഉണ്ടാകും. നിങ്ങൾക്ക് രക്ഷപ്പെടുകയും ചെയ്യാം. അവർ സമ്മതിച്ചു.

കൊളംബസ് വീണ്ടും കപ്പലിന്റെ നിയന്ത്രണം ഏറ്റെടുത്ത് മുന്നോട്ട് നയിച്ചു. അദ്ദേഹവും സഹപ്രവർത്തകരും ആ രാത്രി മുഴുവൻ ഇടതടവില്ലാതെ ‘പരിശുദ്ധ രാജ്ഞീ’ എന്ന ജപം ചൊല്ലി പരിശുദ്ധ രാജ്ഞിയെ വിളിച്ച് പ്രാർത്ഥിച്ചു. നേരം പുലർന്നു. അവർ ആകാംക്ഷയോടെ കടൽപരപ്പിലൂടെ കണ്ണോടിച്ചു... ദാ... ഭൂപ്രദേശം. അവർ അമേരിക്ക കണ്ടെത്തി. രാത്രിയിൽ കാറ്റിന്റെ ഗതിയൊന്നു മാറി കപ്പൽ മറ്റേതെങ്കിലും ദിശയിലേക്ക് മാറിപ്പോയിരുന്നെങ്കിൽ കൊളംബസിന്റെ കഥയും അമേരിക്കയുടെ കഥയും മറ്റൊന്നായേനെ. പരിശുദ്ധ രാജ്ഞിയോടുള്ള ജപമാണ് അവരെ ലക്ഷ്യത്തിലെത്തിച്ചത്.

പരിശുദ്ധ മറിയം സമുദ്രത്തിൽ വഴിയറിയാതെ ഉഴറിയ ഗതകാല വിശ്വാസികൾക്ക് സമുദ്രതാരമായിരുന്നു. ഇരുട്ടിൽ വഴി കാണിക്കുന്ന, രക്ഷയുടെ തീരത്തെത്തിക്കുന്ന സാഗരതാരം. ഭാരതത്തിലെ വേളാങ്കണ്ണി ഉൾപ്പെടെ എത്രയോ സ്ഥലങ്ങൾ അവളുടെ കരുണാർദ്രമായ ഇടപെടലിന്റെ സാക്ഷ്യമായി നിലകൊള്ളുന്നു. അവൾ ശക്തയും കരുണാർദ്രയുമായ മാതാവാണ്. അമ്മ ശാലോം ടൈംസിനെ മുന്നോട്ടു നയിക്കുകതന്നെ ചെയ്യും.

ഒന്നുരണ്ടാഴ്ചകൾ ഒന്നും സംഭവിച്ചില്ല. ഒരു ദിവസം ബാങ്കിൽ നിന്നും മടങ്ങിയെത്തിയപ്പോൾ ചെന്നൈയിൽ നിന്ന് ഒരു കത്ത്. ജോൺസി ഫിലിപ്പ് എന്ന ഒരു സഹോദരിയാണ് എഴുതിയിരിക്കുന്നത്. അവരുടെ സ്വദേശം കൊച്ചിയാണ്. തലേയാഴ്ച കൊച്ചിയിലൊരു വീട്ടിൽ ചെന്നപ്പോൾ അവിടെ ശാലോം ടൈംസ് മാസിക കിടക്കുന്നതു കണ്ടു. മറിച്ചുനോക്കിയപ്പോൾ ഇഷ്ടം തോന്നി. അതെടുത്ത് ചെന്നൈയിലെ വീട്ടിൽ കൊണ്ടുവന്ന് വായിച്ചു. വായിച്ചുകഴിഞ്ഞപ്പോൾ ഉള്ളിലൊരാഗ്രഹം. മാസികയുടെ ഒരു നൂറുകോപ്പി വരുത്തി ചെന്നൈയിൽ വിതരണം ചെയ്യണം. അതിനുവേണ്ടി എന്തു ചെയ്യണം എന്ന് ചോദിച്ചുള്ള കത്തായിരുന്നു. അങ്ങനെ ശാലോം ടൈംസിന്റെ വിതരണത്തിനുള്ള ആദ്യത്തെ ഏജൻസി, കേരളത്തിൽ നിന്നല്ല, തമിഴ്നാട്ടിലെ ചെന്നൈയിൽനിന്നാണ് ലഭിച്ചത്.

ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ തൊടുപുഴയിൽ നിന്നും ഒരു ചാക്കോച്ചേട്ടന്റെ കത്തു കിട്ടി. ഹോട്ടൽ സീനായ് എന്ന പേരിൽ തൊടുപുഴ ടൗണിൽ ഹോട്ടൽ ബിസിനസ് നടത്തുന്ന അദ്ദേഹം ആരുടെയോ കൈയിൽ ശാലോം മാസിക ഇരിക്കുന്നതുകണ്ട് അത് വായിച്ചപ്പോൾ തോന്നി – ഈ മാസിക ഒരഞ്ഞൂറു കോപ്പി വരുത്തി തൊടുപുഴയിലും പരിസരങ്ങളിലും വിതരണം ചെയ്യണം. അങ്ങനെ രണ്ടാമത്തെ ഏജൻസിയും പരിശുദ്ധാത്മാവിന്റെ ഇടപെടലിലൂടെ യാഥാർത്ഥ്യമായി.

തുടർന്ന് കിട്ടിയ കത്ത് കൊല്ലത്തുനിന്നും ഒരു ഫ്രാൻസിസ് സേവ്യറിന്റേതായിരുന്നു. അദ്ദേഹത്തിനും ആരിലൂടെയോ കിട്ടിയ ശാലോം ടൈംസ് വായിച്ചപ്പോൾ ഉള്ളിലൊരു പ്രേരണ. ഒരു മുന്നൂറു കോപ്പി വരുത്തി കൊല്ലം ടൗണിൽ വിതരണം ചെയ്യണം.

തുടർന്ന് മാസികയ്ക്ക് വേണ്ടിയുള്ള ഓർഡറുകൾ ഇന്ത്യയുടെ എല്ലാ ഭാഗത്തുനിന്നും ലഭിക്കാനാരംഭിച്ചു. ഫീൽഡുവർക്കുകളോ പബ്ലിസിറ്റിയോ ഇല്ല. ആരെയും പ്രേരി

പ്പിക്കുന്നുമില്ല. പക്ഷേ, വായിക്കുന്നവർ തന്നെ മാസികയുടെ പ്രചാരകരായി മാറി. അങ്ങനെ ഏതാനും ലക്കങ്ങൾ പിന്നിട്ടപ്പോൾ മാസികയുടെ സർക്കുലേഷൻ പതിനായിരം കോപ്പികളായി ഉയർന്നു. അന്ന് കേരളത്തിലെ മിക്കവാറും ക്രൈസ്തവ പ്രസിദ്ധീകരണങ്ങളുടെയെല്ലാം ശരാശരി സർക്കുലേഷൻ അത്രയേ ഉണ്ടായിരുന്നുള്ളൂ.

തൊട്ടടുത്ത വർഷം മാസികയുടെ സർക്കുലേഷൻ ഇരുപതിനായിരം കോപ്പികളായി. അതിനടുത്ത വർഷം മുപ്പതിനായിരം. പിന്നീട് നാൽപതിനായിരം, അമ്പതിനായിരം ഇങ്ങനെ വളർന്നു. ഇതെഴുതിക്കൊണ്ടിരിക്കുമ്പോൾ ശാലോം ടൈംസിന്റെ സർക്കുലേഷൻ ഒന്നേകാൽ ലക്ഷമാണ്. ഇന്റർനെറ്റ് എഡിഷന്റെ പതിനായിരക്കണക്കിന് വായനക്കാർ വേറെയും. ഇതിനു പുറമേ യു.എസ്, യൂറോപ്പ് എഡിഷനുകളും തമിഴ് പതിപ്പും പ്രസിദ്ധീകരിച്ചുകൊണ്ടിരിക്കുന്നു.

പരിശുദ്ധ അമ്മയാണ് ശാലോം ടൈംസിന്റെ ഈ വളർച്ചയുടെ പിന്നിലെന്നുള്ളത് നിഷേധിക്കാനാകാത്ത സത്യമാണ്. മാതാവിന് സമർപ്പിച്ചതിനുശേഷം മാത്രമാണ് ഈ അത്ഭുതം സംഭവിച്ചത്. അമ്മയുടെ നേതൃത്വമാണ് ശാലോം ശുശ്രൂഷകളുടെ മുന്നേറ്റത്തിന് പിന്നിലെ രഹസ്യം. കാരണം ഇതിന്റെ പിന്നിൽ മാർക്കറ്റിംഗ് വിദഗ്ദ്ധരോ പത്രപ്രവർത്തന വിദഗ്ദ്ധരോ ഉണ്ടായിരുന്നില്ല. ബുദ്ധിമുട്ടുകളിലും പ്രതിസന്ധികളിലും ഞങ്ങൾ അമ്മയുടെ മുന്നിൽ മുട്ടുകുത്തി പ്രാർത്ഥിക്കുക മാത്രമാണ് ചെയ്തത്.

*** *** ***

ഒരിക്കൽ മോൺ. സി.ജെ.വർക്കിയച്ചൻ തലശേരിയിൽ ചെന്നപ്പോൾ മാർ സെബാസ്റ്റ്യൻ വള്ളോപ്പിള്ളി പിതാവ് പറഞ്ഞു: "ഞാൻ ശാലോം മാസിക കണ്ടു. ആ പയ്യൻ അതു നന്നായി ചെയ്യുന്നുണ്ട്. എനിക്കവനെയൊന്നു കണ്ടാൽ കൊള്ളാമെന്നുണ്ട്."

അതുകേട്ടപ്പോൾ എനിക്കുണ്ടായ ആഹ്ലാദം പറഞ്ഞറിയിക്കാൻ വയ്യാത്തതായിരുന്നു. കാരണം വള്ളോപ്പിള്ളി പിതാവ് പഴയ തലമുറയിൽപ്പെട്ട ഒരാളാണ്. അൽമായർ ഇങ്ങനെയൊക്കെ ചെയ്യുന്നത് ഇഷ്ടപ്പെടുകയില്ലായിരിക്കും എന്നായിരുന്നു എന്റെ ധാരണ.

ഞാൻ തലശേരിയിലെത്തി പിതാവിനെ കണ്ടു. തിരിച്ചുപോരാൻ നേരം അകത്തുപോയി ഒരു അഞ്ഞൂറ് രൂപയുടെ നോട്ട് എടുത്തുകൊണ്ടുവന്ന് കൈയിൽ തന്നു. ഞാൻ മുട്ടുകുത്തി. അദ്ദേഹം എന്റെ തലയിൽ കൈവച്ചനുഗ്രഹിച്ചുകൊണ്ട് പറഞ്ഞു: "എല്ലാ കാര്യങ്ങളും അച്ചന്മാരോട് ചോദിച്ച് ചെയ്യണം. ദൈവം അനുഗ്രഹിക്കും." ആരംഭത്തിന്റെ നാളുകളിൽ ശക്തി പകർന്ന ആ അനുഗ്രഹത്തിനും ദൈവമേ... നന്ദി.

## ഉപകാരസ്മരണ



Aleena Maria Mani
Kesavadasapuram

## ഉപകാരസ്മരണ



Daughters of Mary
Generalate House, Kudappanakkunnu

# അമ്മയാണെ സത്യം ഇതാണ് സമാധാന മാർഗ്ഗം



ടി. ദേവപ്രസാദ്



യുദ്ധങ്ങൾ ഉണ്ടാകുന്നത് എന്തുകൊണ്ടെന്നും അവ ഒഴിവാക്കി ലോകസമാധാനം എങ്ങനെ കൈവരിക്കാമെന്നും ഫാത്തിമായിൽ വെളിപ്പെടുത്തപ്പെട്ട സ്വർഗിയ സത്യങ്ങൾ എല്ലാം അക്ഷരാർത്ഥത്തിൽ സത്യമാണെന്ന് മനസിലാക്കിയതിന്റെ കരുത്തുമായാണ് ലോകം ഫാത്തിമായിലെ അമ്മയുടെ പ്രത്യക്ഷപ്പെടലിന്റെ ശതാബ്ദി കൊണ്ടാടുന്നത്. അമ്മയാണെ സത്യം ഇതാണ് സമാധാനമാർഗം

### ബനഡിക്ട് പാപ്പായുടെ പ്രാർത്ഥന

ഒന്നാം ലോക മഹായുദ്ധത്തിന്റെ കെടുതികളിൽ വലഞ്ഞ മനുഷ്യകുലത്തിന് സമാധാനം കൈവരുവാൻ സമാധാനത്തിന്റെ രാജാവായ ഈശോയെ ലോകത്തിന് തന്ന പരിശുദ്ധഅമ്മയോട് നിലവിളിച്ച് പ്രാർത്ഥിക്കുവാൻ ബനഡിക്ട് 15 –ാമൻ മാർപ്പാപ്പാ 1917 മെയ് അഞ്ചിന് സഭയോട് നടത്തിയ ആഹ്വാനത്തിന് ഉത്തരമായണ് ലോക സമാധാനത്തിനും ജനതകളുടെ വിശുദ്ധികരണത്തിനുമുള്ള സ്വർഗത്തിന്റെ വെളിപാടുകളുമായി 1917 മെയ് 13 മുതൽ ഒക്ടോബർ 13 വരെ പരിശുദ്ധ അമ്മ ഫാത്തിമായിൽ പ്രത്യക്ഷപ്പെട്ടത്.

മാനസാന്തരപ്പെടുവാനും ജീവിതം സുവിശേഷ മുല്യങ്ങൾക്കനുസരണമായി പാകപ്പെടുത്തുവാനും ആഹ്വാനം ചെയ്ത അമ്മ അതിനുള്ള പ്രായോഗിക വഴികളും പറഞ്ഞു തന്നു.

ജപമാല ചൊല്ലി യേശുവിന്റെ രക്ഷാകര രഹസ്യങ്ങളുടെ ശക്തി അനുഭവിക്കുവാനാണ് അമ്മ പ്രധാനമായും പഠിപ്പിച്ചത്.ഒപ്പം ഈശോയുടെ തിരുഹൃദയത്തിനും അമ്മയുടെ വിമലഹൃദയത്തിനും എതിരായി ചെയ്യപ്പെടുന്ന പാപങ്ങൾക്ക് പരിഹാരം ചെയ്യുക, പ്രായശ്ചിത്ത പ്രവൃത്തികൾ ചെയ്യുക. ഉത്തരിയം ധരിക്കുക.അമ്മയുടെ വിമലഹൃദയത്തിന് സ്വയം പ്രതിഷ്ഠിക്കുക. അഞ്ച് ആദ്യശനിയാഴ്ച ഭക്തി ആചരിക്കുക. എന്നി ആയുധങ്ങളും അമ്മ പഠിപ്പിച്ചു.

### ജപമാല രാജ്ഞി

ലോകം അനുഭവിക്കുന്ന ദുരന്തങ്ങളുടെ യഥാർത്ഥ കാരണക്കാരനായ സാത്താന്റെ തല തകർക്കുവാനുള്ള കൂടമാണ് യേശുവിന്റെ മനുഷ്യാവതാരം സാധ്യമാക്കിയ മലാഖയുടെ കീർത്തനം 1214 ൽ വി. ഡോമ്നിക്കിലുടെ വെളിപ്പെടുത്തിയ അമ്മ പാത്തിമായിൽ വച്ച് ലൂസിയോടും ഫ്രാൻസിസിനോടും ജസിന്തയോടും പറഞ്ഞു. ഞാൻ ജപമാലയുടെ സ്ത്രിയാണ്. ജപമാലയുടെ രാജ്ഞി ആണ് എന്ന് ഇന്നും ലോകം ശരിക്കും മനസിലാക്കത്ത ഒരു വെളിപ്പെടുത്തലാണത്. ജപമാലയുടെ രാജ്ഞി എന്ന് അമ്മ വെളിപ്പെടുത്തുമ്പോൾ ജപമാലയിലുടെ വിജയം നേടിയവൾ

എന്നർത്ഥം. സ്വാഭാവികമായും 1214 ൽ മാത്രം സഭ പ്രാർത്ഥിച്ചു തുടങ്ങിയ ജപമാല അത്രയും വർഷങ്ങൾക്കു മുമ്പ് ജീവിച്ചിരുന്ന അമ്മ ചൊല്ലിയിരുന്നോ എന്ന ചോദ്യം ഉയരും. ഈ ചോദ്യത്തിന് വി. ജോൺ പോൾ രണ്ടാമൻ പാപ്പാ ഉത്തരം തരുന്നു. അദ്ദേഹം മറിയം ചൊല്ലിയ ജപമാലയെക്കുറിച്ച് പറയുന്നു. ഈശോയുടെ മരണത്തിനു ശേഷം അമ്മ ഒറ്റയക്കിരുന്ന് ഈശോയുടെ ജീവിതത്തിലെ സംഭവങ്ങളെക്കുറിച്ച് ഓർമ്മിച്ചിരുന്നതിനെയാണ് മറിയം ചൊല്ലിയ ജപമാല എന്ന് പാപ്പാ ചിത്രികരിക്കുന്നത്. ജപമാല ചൊല്ലുക എന്നാൽ ഈശോയുടെ ജീവിത രഹസ്യങ്ങൾ ധ്യാനിക്കുക എന്നാണ് അർത്ഥമെന്ന പാപ്പായുടെ പ്രബോധനത്തിന്റെ ചുവടുപിടിച്ചാണ് ഈ ചിന്തയും. ഈശോയുടെ ജീവിതത്തിലെ എല്ലാ സംഭവവും രക്ഷാകരമായതു കൊണ്ട് അവയെക്കുറിച്ച് ധ്യാനിക്കുന്നവർക്ക് രക്ഷാകര ശക്തി കൈവരും എന്നും പാപ്പാ പഠിപ്പിക്കുന്നു. ജപമാലയിലെ രക്ഷാകര രഹസ്യങ്ങളിൽ നിന്നും പ്രസരിക്കുന്ന ഈ ശക്തിയാണ് ജപമാലയുടെ ശക്തി. ആ ശക്തി കൊണ്ട് ലോകത്തെ കീഴടക്കാം എന്നാണ് പാത്തിമായിൽ അമ്മ പറഞ്ഞു തന്നത്.

### സൂര്യനൃത്തം.

ഫാത്തിമായിൽ ഇടയക്കുട്ടികളോട് പറഞ്ഞത് സ്വർഗത്തിന്റെ സത്യമായ സന്ദേശങ്ങളാണെന്ന് വിശ്വസിപ്പിക്കുവാൻ അമ്മ ആദ്യം നടത്തിയ അതിസ്വഭാവിക പ്രവൃത്തിയായിരുന്നു 1917 ഒക്ടോബർ 13 ന് നടന്ന സൂര്യനൃത്തം. അന്ന് പ്രത്യക്ഷപ്പെടൽ കാണാൻ കോവാ ദ ഈറിയായിലെത്തിയ 70,000 വരുന്ന ജനങ്ങളും അതു കണ്ട് അമ്പരന്നു. ഭയന്നു നിലവിളിച്ചോടി. സൂര്യൻ ഭൂമിയിലേക്ക് പതിക്കുവാൻ പോകുന്നു എന്ന് അവർ ഭയന്നു. അവർ നോക്കി നിൽക്കെ ആദ്യം തിരുക്കുടുംബവും തുടർന്ന് വ്യാകുലമാതാവും ചെമ്പട്ടണിഞ്ഞ ഈശോയും തുടർന്ന് കർമ്മലമാതാവും ജനത്തിനു കാണപ്പെട്ടു. ഈ മൂന്ന് ദൃശ്യങ്ങൾ ജപമാലയിൽ അക്കാലത്തുണ്ടായിരുന്ന സന്തോഷം ദുഖം മഹത്വം രഹസ്യങ്ങളെ ദ്യോതിപ്പിക്കുന്നു എന്ന് ആത്മിയ വ്യാഖ്യാനമുണ്ട്. ഫാത്തിമായിൽ നടന്ന ഈ അത്ഭുതപ്രതിഭാസം സഭയുടെ തലവനും പിതാവുമായ മാർപ്പാപ്പായെ പല വട്ടം കാണിക്കുവാൻ സ്വർഗം തിരുമാനസായത് ഫാത്തിമാ സന്ദേശങ്ങളിൽ സഭ ഒന്നാകെ വിശ്വസിക്കുവാനായിരുന്നില്ലേ?

ഫാത്തിമായിലെ മാതാവിന്റെ പ്രത്യക്ഷപ്പെടലുകൾ ആരംഭിച്ച 1917 മെയ് 13 ന് മെത്രാനായി അഭിഷേകം ചെയ്യപ്പെട്ട യുജിനോ പച്ചെല്ലിയാണ് അക്കലത്ത് മാർപ്പാപ്പായായി സഭയെ നയിച്ച പന്ത്രണ്ടാം പീയൂസ് പാപ്പാ. മരിയ ഭക്തനായിരുന്ന ഈ പാപ്പായാണ് 1950 നവംബർ ഒന്നിന് അമ്മയുടെ സ്വർഗരോഹണം വിശ്വാസ സത്യമായി പ്രഖ്യാപിച്ചത്.1942 ൽ അദ്ദേഹം സോവ്യറ്റ് യുണിയനെയും ലോകത്തെ ആകെയും അമ്മയുടെ വിമലഹൃദയത്തിന് പ്രതിഷ്ഠിച്ചിരുന്നു. എന്നാൽ അത് ലൂസിയോട് അമ്മ നിഷ്ക്കർഷിച്ച വിധത്തിലായിരുന്നില്ല. ഫാത്തിമാ രഹസ്യം ലൂസി എഴുതി സമർപ്പിച്ചതും ഈ പാപ്പായക്കാണ്. അദ്ദേഹം അതു വായിച്ചെന്നു ഇല്ലെന്നും പറയുന്നു1950 ഒക്ടോബർ മാസം 30 നാണ് പാപ്പാ ആദ്യമായി സൂര്യനൃത്തം കണ്ടത്. വിശ്വാസ സത്യപ്രഖ്യാപനത്തിന്റെ ഒരു ദിവസം മുമ്പ്. 1954 ൽ മാർപ്പാപ്പ പ്രഖ്യാപിച്ച മരിയൻ വത്സരത്തിന്റെ സമാപനത്തിന് ഫാത്തിമായിൽ എത്തിയ മാർപ്പാപ്പായുടെ പ്രതിനിധി കർദിനാൾ ഫെഡറിക്കോ തെഡെപ്പിനി പരസ്യമാക്കിയതാണ് ഈ സത്യം. 1950 ഒക്ടോബർ 30 ന് വൈകുന്നേരം വത്തിക്കാൻ പൂന്തോട്ടത്തിൽ ഉലാത്തിക്കൊണ്ടിരുന്ന പാപ്പ ഈ അത്ഭുത ദൃശ്യം കണ്ടു. 1950സ നവംബർ എട്ടിനും 1951 ഒക്ടോബർ 13 നും പാപ്പാ ഈ അത്ഭുത ദൃശ്യം കണ്ടതായി കർദിനാൾ വെളിപ്പെടുത്തി. അതുകൊണ്ടാവണം മരിയൻ വത്സരം പ്രഖ്യാപിച്ചതും അതിന്റെ സമാപനം ഫാത്തിമായിലാക്കിയതും.




O MILAGRE DE FÁTIMA

## നിറവേറപ്പെടുന്ന സന്ദേശങ്ങൾ

ഫാത്തിമാ സന്ദേശങ്ങളിൽ ആദ്യം നിറവേറിയത് ഫ്രാൻസിസിനെയും ജസിന്തയെയും ഉടൻ സ്വർഗത്തിൽ കൊണ്ടുപോകാം എന്ന വാഗ്ദാനമാണ്.1908 ൽ ജനിച്ച ഫ്രാൻസിസ് 1919 ലും 1911 ൽ ജനിച്ച ജസിന്ത 1920 ലും അമ്മയുടെ അടുത്തേക്ക് മടങ്ങി. അമ്മ പറഞ്ഞിരുന്നതുപോലെ അമ്മയുടെ വിമലഹൃദയത്തിന്റെ വിജയം കണ്ടശേഷമാണ് 2005 ഫെബ്രുവരി 13 ന് ലൂസി സ്വർഗത്തിലേക്ക് മടങ്ങിയത്

## ലോകമഹായുദ്ധങ്ങൾ.

അമ്മ പ്രത്യക്ഷപ്പെട്ട കാലത്ത് നടന്നു കൊണ്ടിരുന്ന ഒന്നാം ലോകമഹായുദ്ധം ഉടൻ അവസാനിക്കുമെന്നും എന്നാൽ ഫാത്തിമാസന്ദേശങ്ങൾ സ്വീകരിച്ച് മാനസാന്തരപ്പെടുന്നില്ലെങ്കിൽ അടുത്ത മാർപ്പാപ്പായുടെ കാലത്തു തന്നെ അതിലും വലിയ യുദ്ധം ഉണ്ടാകുമെന്നും അമ്മ പറഞ്ഞതും സഭവിച്ചു.1914 ൽ ആരംഭിച്ച ഒന്നാം ലോകമഹായുദ്ധം 1918 ൽ പാടെ അവസാനിച്ചു. എന്നാൽ അമ്മ പറഞ്ഞതുപോലെ ബനഡിക്ട് 15- മാൻ പാപ്പായെ തുടർന്നു വന്ന പതിനൊന്നാം പീയൂസ് പാപ്പായുടെ കാലത്ത് 1939 ൽ രണ്ടാം ലോകമഹായുദ്ധം ആരംഭിച്ചു.എന്നാൽ അമ്മയുടെ വാക്കു കേട്ട് 1938 ൽ അമ്മയുടെ വിമലഹൃദയത്തിന് പ്രതിഷ്ഠിക്കപ്പെട്ട പോർടുഗൽ യുദ്ധത്തിൽ നിന്നും രക്ഷിക്കപ്പെട്ടു. മാനസാന്തരപ്പെടുവാനുള്ള അമ്മയുടെ നിലവിളി കേൾക്കപ്പെടുന്നില്ലെങ്കിൽ നരകത്തിലേക്ക് കൂപ്പുകുത്തുന്ന ജനം രക്ഷിക്കപ്പെടുന്നില്ലെങ്കിൽ അതിഭീകരമായ ദുരന്തങ്ങൾ ഇനിയും സംഭവിക്കും എന്ന മുന്നറിയിപ്പുമായാണ് അമ്മ ലോകത്താകെ പര്യടനം നടത്തുന്നത്

## വിമലഹൃദയത്തിന്റെ വിജയം

പോർച്ചുഗലിന് ലഭിച്ച സംരക്ഷണം കണ്ടിട്ടും ലോകത്തിന് വിമലഹൃദയ പ്രതിഷ്ടയുടെ ശക്തി ബോധ്യപ്പെട്ടില്ല.എന്നാൽ ലോകത്തെ വിശ്വസിപ്പിക്കാനാവുന്ന ഒരു മഹാത്ഭുതം കൂടി നടന്നു. അമ്മ ആവശ്യപ്പെട്ടതുപോലെ സോവ്യറ്റ് യൂണിയനെ അമ്മയുടെ 1981 മാർച്ച് 25 ന് ജോൺപോൾ രണ്ടാമൻ പാപ്പാ അമ്മയുടെ വിമലഹൃദയത്തിനു പ്രതിഷ്ഠിച്ചു. റഷ്യയിൽ നിരിശ്വരത്തം പിടമുറുക്കുന്നതും വിശ്വാസികളുടെ പ്രാർത്ഥനയിലൂടെ അത് തകരുന്നതും അമ്മ ഫാത്തിമായിൽ പറഞ്ഞ സന്ദേശമാണ്. 1985 മാർച്ച് 11 ന് സോവ്യറ്റ്യൂണിയന്റെ ഭരണാധികാരിയും കമ്മ്യൂണിസ്റ്റ് പാർട്ടി സെക്രട്ടറിയും ആയി തെരഞ്ഞെടുക്കപ്പെട്ട 54 കാരൻ മിഖായേൽ ഗോർബച്ചോവ് സോവ്യറ്റു യുണിയനിൽ പുതിയ പ്രഭാതത്തിനായി വാതിലുകൾ തുറന്നു. പൂർവ യൂറോപ്പിലുണ്ടായിരുന്ന പിടിവിട്ടു. ജർമ്മനിയെ കമ്മ്യൂണിസ്റ്റ് ഭാഗവും അല്ലാത്തതുമായി തിരിച്ചു നിർമ്മിച്ച ബർലിൻമതിൽ 1989 ൽ വീണു. കമ്മ്യൂണിസ്റ്റ് ഭരണം റഷ്യയോട് കൂട്ടിച്ചേർത്ത റിപ്പബ്ലിക്കുകൾ ഓരോന്നായി സ്വാതന്ത്ര്യം പ്രഖ്യാപിച്ചു.1990ൽ അദ്ദേഹം പല പാർട്ടികൾക്കു മത്സരിക്കുന്നതിന് അനുമതിയുള്ള തെരഞ്ഞെടുപ്പു നടത്തി. 1917 ൽ ലെനിൻ അധികാരം പിടിച്ചശേഷം ആദ്യമായിരുന്നു അത്.റഷ്യയുടെ പ്രസിഡന്റായി ബോറിസ് യൽസ്റ്റിൻ തെരഞ്ഞെടുക്കപ്പെട്ടു. സോവ്യറ്റ് പ്രധാനമന്ത്രിയുടെ അധികാരങ്ങൾ ചോർന്നു. 1991 ൽ ഓഗസ്റ്റിൽ ഗർബച്ചോവ് കമ്മ്യൂണിസ്റ്റ് പാർട്ടി പരിച്ചു വിട്ടു. കുപിതരായ കമ്മ്യൂണിസ്റ്റുകാർ ഗന്നഡി യാനിക്കോവിന്റെ നേതൃത്വത്തിൽ പട്ടാള വിപ്ലവത്തിലൂടെ ഗോർബച്ചോവിനെ പുറത്താക്കി എങ്കിലും ബോറിസ് യൽസ്റ്റിൻ ജനകിയ മുന്നേറ്റത്തിലൂടെ ആ ഭരണത്തെ തോൽപ്പിച്ചു. ഗൊർബച്ചോവ് തിരിച്ചെത്തി. 1917 ഓഗസ്റ്റിൽ ലൂസിയും ഫ്രാൻസിസും ജസിന്തയും കിടന്നതുപോലെ മൂന്നു ദിവസമാണ് ഗൊർബച്ചോവിന് കിടക്കേണ്ടി വന്നത്.

1991 ഡിസംബർ 24 ന് അദ്ദേഹം അധികാരം യൽസ്റ്റിന് കൈമാറി. അതോടെ സോവ്യറ്റ് യുണിയനിലെ എട്ടാമത്തെ കമ്മ്യൂണിസ്റ്റ് ഭരണാധികാരി തന്നെ കമ്മ്യൂണിസത്തിന് തിരശില ഇട്ടു. 1991 ഡിസംബർ 25 ന് രാത്രി അരിവാൾ ചുറ്റിക പതാക താഴ്ത്തി. റഷ്യൻ പതാക ഉയർന്നു.

## കിരീടത്തിന്റെ കഥ

ഒന്നാം ലോകമഹായുദ്ധത്തിൽ നിന്നും പോർട്ടുഗലിനെ രക്ഷിച്ച അമ്മയക്ക് ഉപഹാരമായി ഒരു കീരിടം നിർമ്മിക്കുവാൻ പോർട്ടുഗല്ലിലെ സ്ത്രികൾ തീരുമാനിച്ചു.1941ൽ അവർ നടപടികൾ ആരംഭിച്ചു. സഹകരിക്കുവാൻ ആഗ്രഹിക്കുന്നവർ പണമായല്ല

ആഭരണങ്ങളായി സംഭാവന നല്കണം എന്നതായിരുന്നു ധാരണ. ഇങ്ങനെ സമാഹരിച്ച സ്വർണ്ണവും വെള്ളിയും വിലപിടിപ്പുള്ള കല്ലുകളും കാസാ ലൈത്തോ ആൻഡ് ഇർമാവോ എന്ന ആഭരണ നിർമ്മാതാക്കൾക്കു കൈമാറി. സ്വർണ്ണത്തിലും വെള്ളിയിലും ഉള്ള ഓരോ കിരീടങ്ങൾ ഉണ്ടാക്കാൻ തീരുമാനിച്ചു.കാസാ ലൈത്തോ കിരീടം രൂപ കല്പന ചെയ്തു. 12 സ്വർണ്ണപ്പണിക്കാർ മൂന്നു മാസമെടുത്താണ് സ്വർണ്ണക്കീരിടം ഉണ്ടാക്കിയത്. അതിന് 1200 ഗ്രാം തൂക്കമുണ്ട് അതിൽ 2992 വിലപിടി പ്പുള്ളകല്ലുകൾ പതിപ്പിച്ചിട്ടുണ്ട്. അവയിൽ 950 വജ്രങ്ങളും 313 മുത്തുകളും 260 വൈഡൂര്യവും 33 ഇന്ദ്രനിലവും 17 മാണിക്യവും 13 മരതകവും ഉണ്ട്.1942 ഒക്ടോബർ 13 ന് സ്ത്രികൾ കാണിക്ക സഭയക്കു കൈമാറി. 1946 മെയ് 13ന് പന്ത്രണ്ടാം പീയൂസ് പാപ്പായുടെ പ്രതിനിധി കർദിനാൾ ബനഡിക്ട അലോസി മെസെല്ല അമ്മയെ കീരിടം ധരിപ്പിച്ചു.

1981 മെയ് 13 ന് വി. ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പായക്ക് വത്തിക്കാനിൽ വധ ശ്രമം ഉണ്ടായി. ഫാത്തിമാ മാതവിന്റെ പ്രത്യേക പരിപാലന കൊണ്ടാണ് താൻ രക്ഷപ്പെട്ടതെന്ന് ബോധ്യപ്പെട്ട പാപ്പാ തന്റെ ഉദരത്തിൽ നിന്നും എടുത്ത വെടിയുണ്ട അമ്മയുടെ കിരീടത്തിൽ ചാർത്താനായി 1984 മാർച്ച് 25 ന് ഫാത്തിമായിലെ ബിഷപ്പ് ഡി അൽബർട്ടോ കോസ്മെ ഡി ആമാലിന് കൈമാറി.

പ്രത്യാശയുടെ പൂമുഖവാതിൽ കടക്കുമ്പോൾ എന്ന പുസ്തകത്തിൽ വി.ജോൺപോൾ രണ്ടാമൻ പാപ്പാ എഴുതി '1981 മെയ് 13 ന് വി.പത്രോസിന്റെ ചത്വരത്തിൽ വച്ച് വെടിയേറ്റു വീഴുമ്പോൾ വധശ്രമം നടക്കുന്നത് പോർട്ടുഗലിലെ ഫാത്തിമായിൽ കുട്ടികൾക്ക് മറിയം പ്രത്യക്ഷപ്പെട്ടതിന്റെ കൃത്യം വാർഷികത്തിലാണ് അതു സംഭവിച്ചത് എന്ന് ആദ്യം ഞാൻ ഓർമ്മിച്ചില്ല. ഇപ്പോൾ ഈ നൂറ്റാണ്ടിന്റെ അവസാനത്തിൽ കുട്ടികളോട് പറഞ്ഞവ എല്ലാം നിറവേറാൻ പോകുന്നു എന്നും മനസിലാക്കിയില്ല'.

ലൂസിയാട് അമ്മ ആവശ്യപ്പെട്ടതുപോലെ ലോകത്തിലെ എല്ലാ മെത്രാന്മാരോടും ചേർന്ന് സോവ്യറ്റ് യൂണിയനെ അമ്മയുടെ വിമലഹൃദയത്തിന് പ്രതിഷ്ഠിക്കുന്ന ചടങ്ങിനായി അമ്മയുടെ തിരുസ്വരുപം വത്തിക്കാനിൽ അന്ന് കൊണ്ടു ചെന്നിരുന്നു. മാർപ്പാപ്പ കാഴ്ചയർപ്പിച്ച വെടിയുണ്ട അമ്മയുടെ സ്വർണ്ണക്കിരീടത്തിൽ ചാർത്തുവാൻ പോവോവ ഡി വാർസിയിൽ നിന്നുള്ള കാസാ ഗോമസിനെ മെത്രാൻ നിയോഗിച്ചു. കിരീടത്തിന്റെ ഭംഗിക്കോ ഉറപ്പിനോ ഒരു കേടും കൂടാതെ ഈ ദൗത്യം നിറവേറ്റാനായിരുന്നു കാസാ ഗോമസിനി ലഭിച്ച നിർദ്ദേശം. അതിനായി അദ്ദേഹം പരിശോധന ആരംഭിച്ചു. അപ്പോഴാണ് കീരിടത്തിന്റെ മകുട സന്ധിയിൽ ഒരു ദ്വാരം ഉള്ളതായി കണ്ടത്. ജോൺ പോൾ രണ്ടാമനിൽ നിന്നും എടുത്ത വെടിയുണ്ടയുടശ്ശ കൃത്യം അളവായിരുന്നു ആ ദ്വാരത്തിന്. കോസാ ഗോമസ് വെടിയുണ്ട അവിടെ പ്രതിഷ്ഠിച്ചു. 1981 ൽ നടക്കുന്ന വെടിവയ്പും 1941 നെ അമ്മ മനസിലാക്കി കിരീടത്തിൽ പോലും ക്രമികരണങ്ങൾ ചെയ്തിരുന്നു എന്ന്. 2010 മെയ് 10 മുതൽ 13 വരെ ഫാത്തിമ സന്ദർശിച്ച ബനഡിക്ട് 16-ാമൻ പാപ്പാ ഫാത്തിമാ നാഥയോട് നടത്തിയ പ്രാർത്ഥനയിൽ ഈ കിരീടവും പരാമർശിക്കപ്പെട്ടു. പാപ്പാ പ്രാർത്ഥിച്ചു ' അമ്മേ ഞങ്ങളുടെ സ്വപനങ്ങളുടെയും സന്തോഷങ്ങളുടെയും രത്നങ്ങൾക്കും മുത്തുകൾക്കും ഒപ്പം ഞങ്ങളുടെ വേദനയുടെയും കണ്ണിരിന്റെയും യാതനകളുടെയും വെടിയുണ്ടയും ഞങ്ങൾ അമ്മയുടെ കീരിടത്തിൽ അർപ്പിച്ചിരിക്കുന്നു എന്ന് ഓർക്കണമെ...

### ജൈത്രയാത്രകൾ

പോർട്ടുഗല്ലിനോട് അമ്മ കാണിച്ച സ്നേഹത്തിന് നന്ദിയായി 1946ൽ പോർട്ടുഗല്ലിലെ യുവാക്കൾ അമ്മയുടെ തിരുസ്വരുപവുമായി പാത്തിമായിൽ നിന്നും ലിസ്ബണിലേക്ക് പ്രതിക്ഷണം നടത്തി. 120 കിലോ മീറ്റർ ദീർഘിച്ച യാത്രയിൽ ഉടനിളം യുവാക്കൾ അമ്മയെ തോളിൽ സംവഹിച്ച് നടക്കുകയായിരുന്നു. യാത്രയിൽ അസാധാരണ സംഭവങ്ങൾ ഉണ്ടായി. രോഗശാന്തികളും പൈശാചിക ബാധയുടെ ബഹിഷ്ക്കരണവും എല്ലാം സംഭവിച്ചു. ലീസബണിലെ ഫാത്തിമ ദേവാലത്തിൽ കൊണ്ടുവന്നു വച്ച അമ്മയുടെ തിരുസ്വരുപത്തിന്റെ പാദപീഠത്തിൽ എവിടെ നിന്നോ പറന്നെത്തിയ മൂന്നു പ്രാവുകൾ ആദ്യവസാനം ഇരുപ്പറപ്പിച്ചു. ജനം അമ്പരന്നു.1947 മുതൽ അമ്മയുടെ തിരുസ്വരൂപം ലോകത്താകെ സഞ്ചരിക്കുന്നു. അത്ഭുതങ്ങളും അടയാളങ്ങളും സംഭവിക്കുന്ന യാത്ര. '1946 ൽ ഞാൻ ഫാത്തിമാ മാതാവിനെ ലോക രാജ്ഞിയായി മുടിധരിപ്പിച്ചു.1947 ൽ ലോക രാജ്ഞി ജൈത്രയാത്ര ആരംഭിച്ചു. ഫാത്തിമാമാതാവിന്റെ തീർത്ഥടക തിരുസ്വരുപത്തിന്റെ ലോക യാത്രകളെക്കുറിച്ച് ഫാത്തിമായുടെ പാപ്പാ എന്ന് ചിത്രികരിക്കപ്പെടുന്ന പന്ത്രണ്ടാം പീയൂസ് പറഞ്ഞു. ലൂസിയുടെ കൂടി നിർദേശപ്രകാരം ഇതിനായി രണ്ടാമത് ഒരു രൂപം കൂടി നിർമ്മിക്കപ്പെട്ടു.അമേരിക്കയിലും ഇറ്റലിയിലും അടക്കം നൂറിലേറെ രാജ്യങ്ങളിൽ ഈ തിരുസ്വരൂപം കൊണ്ടു പോകപ്പെട്ടു.1992 ഡിസംബർ ഒക്ടോബർ 16 ന് ആറുമെത്രാന്മാർ ചേർന്ന് പ്രതിമ മോസ്ക്കോയിൽ കൊണ്ടുപോവുകയും അവിടെ വച്ച് കീരിടം ധരിപ്പിക്കുകയും ചെയ്തു.

### പിൽക്കാല പ്രത്യക്ഷപ്പെടലുകൾ

അമ്മയുടെ പിൽക്കാല പ്രത്യക്ഷപ്പെടലുകളിലെല്ലാം ഒരു ഫാത്തിമാ ടച്ച് ഉണ്ടാകുന്നു എന്നതും ആധുനിക കാലവും സഭയും അനുഭവിക്കുന്ന ജീവിതാവസ്ഥകളുമായും അതിനുള്ള പരിഹാരങ്ങളുമായും എല്ലാം ഫാത്തിമായിലെ വെളിപ്പെടുത്തലുകൾക്കുള്ള ബന്ധവും ഈ പ്രത്യക്ഷപ്പെടലുകളെ കാലാതീത മാനമുള്ളവയാക്കുന്നു. ഫാത്തിമ സന്ദേശംപോലെ അമ്മ ആവർത്തിച്ചിട്ടുള്ള ഉത്തരിയഭക്തി മാത്രമാണ്.

ഫാത്തിമായിൽ അമ്മ അവസാനമായി പ്രത്യക്ഷപ്പെട്ട ഒക്ടോബർ 13 നാണ് പിൽക്കാലത്ത് ഏറെ പ്രശസ്തമായ ആംസ്റ്റർഡാം പ്രത്യക്ഷപ്പെടലിലെ



# പരിശുദ്ധ മറിയം മാർത്തോമ്മാ നസ്രാണി സഭാപാരമ്പര്യത്തിൽ

ഡോ. ജെയിംസ് ചവറപ്പുഴ
നസ്രാണി റിസേർച്ച് സെന്റർ, നല്ലതണ്ണി



പൗരസ്ത്യസുറിയാനി സഭാപാരമ്പര്യത്തിൽപെട്ട മാർത്തോമ്മാ നസ്രാണി സഭ അഥവാ സീറോ മലബാർ സഭ മറിയത്തെ അമ്മയായി കരുതുകയും വണങ്ങുകയും ചെയ്യുന്നു. ഈ സഭയുടെ എല്ലാ യാമശുശ്രൂഷകളിലും പൊതുവായി കാണുന്ന ഒരു വിശേഷണമാണ് "അനുഗ്രഹീതമാതാവും കൃപനിറഞ്ഞവളും കന്യകയുമായ മർത്ത്മറിയം" എന്നുള്ളത്. നസ്രാണികൾക്ക് മറിയം ആരാണ് എന്നുള്ളത് ഈ വിശേഷണങ്ങളിൽ വ്യക്തമാണ്. പരിശുദ്ധ അമ്മയുടെ നാമത്തിലുള്ള ധാരാളം പള്ളികൾ ഈ സഭയിൽ കാണാം. അനേകം സ്ത്രീജനങ്ങൾ മറിയത്തിന്റെ നാമം വഹിക്കുന്നു. "മറിയം", മറിയാമ്മ", "മറിയക്കുട്ടി", "കൊച്ചുമറിയം" തുടങ്ങിയ പേരുകൾ ഉദാഹരണങ്ങളാണ്. മറിയത്തിന്റെ തിരുനാളുകൾ ആചരിക്കുന്നത് നോമ്പ് അനുഷ്ഠാനത്തോടുകൂടിയാണ്. ഉദാ: എട്ട് നോമ്പ്, പതിനഞ്ച് നോമ്പ് മുതലായവ. വിശുദ്ധ കുർബാനയിൽ പുരോഹിതൻ ബലിപീഠത്തെ സമീപിക്കുന്നതിനുമുമ്പ് (ബേമ്മയിലെ ശുശ്രൂഷയുടെ അവസാനം) പ. അമ്മയെ പ്രത്യേകം അനുസ്മരിക്കുന്നു. കൂടാതെ റൂഹാക്ഷണപ്രാർത്ഥനക്കു തൊട്ടുമുമ്പുള്ള "ഗ്ഹാന്താ" പ്രാർത്ഥനയിലും മറിയത്തെ പ്രത്യേകമാം വിധം ഓർമ്മിക്കുന്നുണ്ട്. ആണ്ടുവട്ടത്തിലെ എല്ലാ ബുധ

---

നായിക ഈഡ പെർഡെമാന് അമ്മ ആദ്യമായി പ്രത്യക്ഷപ്പെടുന്നത്.പക്ഷേ അത് അമ്മയായിരുന്നു എന്ന് ഈഡ മനസിലാക്കിയത് 1945 ലെ പ്രത്യക്ഷപ്പെടലുകൾക്കു ശേഷമാണ്. 1947 ൽ ഇറ്റലിലെ മോണ്ടിക്യാരിയിൽ പെരിനഗില്ലിക്കു പ്രത്യക്ഷപ്പെട്ട അമ്മ ജൂലൈ 13 റോസാമിസ്റ്റിക്ക ദിനമായി കൊണ്ടാടുവാൻ നിർദേശിച്ചു. ഫാത്തിമാ ദർശനങ്ങളെല്ലാം 13 നായിരുന്നു. ജപ്പാനിലെ അക്കിത്തോയിൽ സിസ്റ്റർ ആഗ്നസിന് അമ്മ അവസാനമായി സന്ദേശം കൊടുത്തത് 1978 ഒക്ടോബർ 13 നായിരുന്നു. നിക്കാരക്വായിലെ കുവപ്പായിൽ ബർണാഡോക്ക് അമ്മ അവസാനമായി പ്രത്യക്ഷപ്പെട്ടതും 1980 ഒക്ടോബർ 13 നായിരുന്നു. അവിടെയും അമ്മ ജപമാലപ്രാർത്ഥനയുടെ ശക്തിയെക്കുറിച്ചും അഞ്ചുമാസാദ്യശനിയാഴ്ചകൾ ആചരിക്കുന്നതു കൊണ്ടുള്ള പ്രയോജനത്തെക്കുറിച്ചുമാണ് വെളിപ്പെടുത്തിയത്.

അതെ എല്ലാ ഫാത്തിമാ സന്ദേശങ്ങളും നിറവേറപ്പെടുകയാണ്. ഫാത്തിമായിൽ അമ്മയുടെ സാന്ത്വനം തേടി ഓരോ വർഷവും 45 ലക്ഷത്തിലധികം തീർത്ഥാടകർ എത്തുന്നതു തന്നെ ഈ സന്ദേശത്തിന് വിശ്വാസികളുടെ ലോകം കൊടുക്കുന്ന ആധികാരികതയാണ്.

ഇന്ന് ലോകം ഫാത്തിമാ ദർശനങ്ങളുടെ ശതാബ്ദിയിലെത്തുമ്പോൾ അന്ന് സഭ അനുഭവിച്ചിരുന്ന വെല്ലുവിളികൾക്കു പുത്തൻ രൂപമാണ്. കമ്മ്യൂണിസത്തിന്റെ അധിനിവേശത്തിനെതിരെ സഭ നടത്തിയ ജപമാല പോരാട്ടം വിജയിച്ചു. പക്ഷേ ഐ.എസും ബൊക്കോഹാറാമും പോലെ നാരകിയ ശക്തികൾ പുത്തൻ രൂപം കൊണ്ട് താണ്ഡവമാടുകയാണ്. ജപമാലയുടെയും വിമലഹൃദയപ്രതിഷ്ടയുടെയും ഒന്നും ശക്തി ചോർന്നു പോയിട്ടില്ലെന്നും അവയെല്ലാം വീണ്ടും കൂടുതൽ തീക്ഷണതയോടെ ഉപയോഗിക്കപ്പെടണമെന്നും അമ്മ ആഗ്രഹിക്കുന്നു.അക്കാര്യം ഓർമ്മിപ്പിക്കുവാനാണ് ശതാബ്ദിയോട് അനുബന്ധിച്ചും അമ്മ ജൈത്രയാത്ര നടത്തുന്നത്



നാഴ്ചയും പ.അമ്മയുടെ ഓർമ്മദിനമായി സഭ ആചരിക്കുന്നു. പൗരസ്ത്യസുറിയാനി ആരാധനക്രമവത്സരത്തിലെ ആദ്യകാലമായ സുവാറ (അറിയിപ്പ്) കാലം മുഴുവൻ മറിയത്തിന്റെ അപദാനങ്ങൾ വാഴ്ത്തുന്ന പ്രാർത്ഥനകളും ഗീതങ്ങളും കാണാൻ കഴിയും.

ആരാധനക്രമത്തിൽനിന്ന് വ്യത്യസ്തമായതോ, ആരാധനക്രമത്തിൽനിന്ന് അകലം പാലിക്കുന്നതോ, ആരാധനക്രമത്തോട് ചേർന്ന് നിൽക്കാത്തതോ ആയ ഒരു മറിയ ഭക്തി സുറിയാനി സഭകൾക്ക് അന്യമാണ്. കാരണം ആരാധനക്രമം സഭയുടെ വിശ്വാസത്തിന്റെ ആഘോഷമാണ്. പ.ത്രിത്വത്തിന്റെ രക്ഷാകരകർമ്മത്തിന്റെ ഓർമ്മയാചരണമാണല്ലോ ആരാധനക്രമാനുഷ്ഠാനങ്ങൾ. ഈ രക്ഷാപദ്ധതിയിൽ പ. അമ്മയുടെ സ്ഥാനം എന്താണെന്ന് സഭാമക്കൾക്ക് വ്യക്തമാക്കുന്നതാണ് പ. കുർബാനയിലെയും, യാമശുശ്രൂഷകളിലെയും, കൂദാശകളിലെയും മറ്റും മറിയ സാന്നിധ്യം. ഇപ്രകാരം മറിയം നമുക്ക് "മാതൃകയും" "വഴികാട്ടിയും" മുന്നേ കടന്നുപോയ "സാക്ഷി"യുമാണെന്നാണ് നസ്രാണി സഭയിലെ മറിയൻ ദൈവശാസ്ത്രം അഥവാ മറിയഭക്തി ചൂണ്ടിക്കാണിക്കുന്നത്. അതിനാൽത്തന്നെ മറിയത്തോടുള്ള സുറിയാനി സഭകളുടെ ആദരവും വണക്കവും വി. ഗ്രന്ഥ കേന്ദ്രീകൃതവും ആരാധനക്രമാധിഷ്ഠിതവുമാണ്. ഈ ചൈതന്യം പൗരസ്ത്യ സുറിയാനി സഭയിൽ ആഴത്തിൽ വേരുറപ്പിക്കാൻ കാരണം സഭാപിതാക്കന്മാരുടെ രചനകളാണ്. സുറിയാനി സഭാപിതാക്കന്മാർ പ്രത്യേകിച്ച് മാർ അപ്രേമും സാറൂഗിലെ മാർ യാക്കോബും കാവ്യാത്മകമായ ഭാഷയിലൂടെ ഉപമകളും സാദൃശ്യങ്ങളും താരതമ്യങ്ങളുംവഴി യഥാർത്ഥ മറിയഭക്തി ആവിഷ്ക്കരിച്ചു തന്നിട്ടുണ്ട്. ഈ പിതാക്കന്മാരുടെ വിവരണങ്ങളും വ്യാഖ്യാനങ്ങളുമാണ് പൗരസ്ത്യ സുറിയാനി സഭയുടെ ആരാധനക്രമത്തെ വർണ്ണങ്ങളും തൊങ്ങലുകളും നൽകി മനോഹരവും ആഴവുമാക്കിയത്.

**മറിയം വാഗ്ദാന പേടകം**

പഴയ നിയമത്തിൽ ദൈവസാന്നിധ്യത്തിന്റെ ശ്രേഷ്ഠമായ പ്രതീകമായിരുന്നു വാഗ്ദാന പേടകം. കർത്താവ് മോശയോട് കൽപ്പിച്ച പ്രകാരമാണ് വാഗ്ദാന പേടകം നിർമ്മിക്കപ്പെട്ടത് (പുറ. 25:10-22, 37:1-9). കരുവേല മരംകൊണ്ട് പണിയപ്പെട്ട വാഗ്ദാന പേടകത്തിന്റെ അകവും പുറവും ശുദ്ധമായ സ്വർണ്ണംകൊണ്ട് പൊതിഞ്ഞിരുന്നു. ഈ വാഗ്ദാന പേടകത്തെ മറിയത്തോട് സാദൃശ്യപ്പെടുത്തുന്നു മാർ അപ്രേമും മാർ യാക്കോബും. മരുഭൂമിയിലെ പ്രതികൂല കാലാവസ്ഥയിൽ പോലും വളരുകയും നിലനിൽക്കുകയും ചെയ്യുന്ന കരുവേലമരം നിലനിൽപ്പിന്റെയും നശിച്ചുപോകാത്തതിന്റെയും പ്രതീകമാണ്. ദൈവം പ്രത്യേകം തിരഞ്ഞെടുത്ത മറിയത്തിൽ ദൈവം വസിച്ചതുകൊണ്ട് അവളുടെ ശരീരം മണ്ണിലഴുകാൻ ദൈവം അനുവദിച്ചില്ല. സ്വർണ്ണത്തിന്റെ ശുദ്ധി പോലെ മറിയം നിത്യമായി ശുദ്ധിയുള്ളവളായി. പ്രതികൂലസാഹചര്യങ്ങളിൽപോലും ദൈവത്തോടുള്ള വാഗ്ദാനം ("ഇതാ കർത്താവിന്റെ ദാസി നിന്റെ വചനംപോലെ എന്നിൽ ഭവിക്കട്ടെ" - ലൂക്കാ 1:38) എന്നെന്നും അവൾ നിറവേറ്റി.

വാഗ്ദാന പേടകത്തിലുണ്ടായിരുന്നത് മൂന്നു കാര്യങ്ങളായിരുന്നു. **മന്നാ വച്ചിരുന്ന സ്വർണ്ണ കലശവും അഹറോന്റെ തളിർത്തവടിയും ഉടമ്പടിയുടെ ഫലകങ്ങളും** (ഹെബ്രാ. 9:4). ഇവ മൂന്നുമായിരുന്നു വാഗ്ദാന പേടകത്തെ ദൈവസാന്നിധ്യമുള്ളതാക്കി മാറ്റിയത്. യഥാർത്ഥത്തിൽ മിശിഹായുടെ പഴയ നിയമ സൂചകങ്ങളാണ് ഇവ മൂന്നും.

**മന്നാ - ജീവന്റെ അപ്പം-കുർബാന (ഈശോ)**

**അഹറോന്റെ തളിർത്തവടി - പഴയ നിയമ പൗരോഹിത്യം - നിത്യപുരോഹിതനായ ഈശോ**

**ഉടമ്പടിയുടെ ഫലകങ്ങൾ – നിയമങ്ങൾ – പുതിയ നിയമം തന്നെ ഈശോമിശിഹാ**

വാഗ്ദാന പേടകം സ്ഥാപിക്കപ്പെട്ടിരുന്ന കൂടാരത്തിന് മുകളിൽ മേഘം ആവരണം ചെയ്തു (സംഖ്യ 9:15–23). മിശിഹായെ വഹിച്ചിരുന്ന മറിയത്തിൽ റൂഹാദക്കുദ്ശാ ആവസിച്ചു. പഴയ നിയമത്തിൽ ദൈവസാന്നിധ്യം വാഗ്ദാന പേടകമായിരുന്നുവെങ്കിൽ പുതിയ നിയമത്തിൽ ആ സ്ഥാനം മറിയത്തിന് നൽകുകയാണ് പിതാക്കന്മാർ. വാഗ്ദാനപേടകം ശ്രദ്ധയോടെ ശുദ്ധ വസ്തുക്കൾകൊണ്ട് നിർമ്മിക്കപ്പെട്ടതുപോലെ ദൈവം ഇറങ്ങി വസിക്കാനുള്ള മറിയം ഉത്ഭവ പാപംപോലുമില്ലാതെ വിശുദ്ധയായി ജന്മമെടുത്തു.

**മറിയത്തോടൊപ്പം പ്രാർത്ഥിക്കുക**

പൗരസ്ത്യ സുറിയാനി സഭയിലെ വലിയ ഒരു പ്രത്യേകതയാണ് എല്ലാ പ്രാർത്ഥനയിലും മറിയത്തെ ഓർമ്മിക്കുക എന്നത്. കുർബാനയിലും, മറ്റു കൂദാശകളിലും, യാമശുശ്രൂഷകളിലും കൂദാശാനുകരണങ്ങളിലുമെല്ലാം ഇതു കാണാം. മറിയത്തിന്റെ മാധ്യസ്ഥം യാചിക്കുന്നു, മറിയത്തോടു പ്രാർത്ഥിക്കുന്നു എന്നതിലുപരി മറിയത്തോടൊപ്പം പ്രാർത്ഥിക്കുന്നു എന്നതിനാണ് പ്രാധാന്യം. ശ്ലീഹന്മാരുടെ നടപടി പുസ്തകത്തിൽ ഇതിനുള്ള തെളിവു കാണാം. കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിനുശേഷം ആദിമസഭ വീടിനു മുകളിലത്തെ നിലയിൽ (Upper Room) പ്രാർത്ഥനയിൽ ചിലവഴിച്ചു (നട. 1:12–14) ഇപ്രകാരമാണ് അത് രേഖപ്പെടുത്തിയിരിക്കുന്നത്. **"അവർ (ശ്ലീഹന്മാർ) ഏകമനസ്സോടെ ഈശോയുടെ അമ്മയായ മറിയത്തോടും മറ്റ് സ്ത്രീകളോടും അവന്റെ സഹോദരരോടുമൊപ്പം പ്രാർത്ഥനയിൽ മുഴുകിയിരുന്നു."** മറിയത്തോടൊപ്പമാണ് ശ്ലീഹന്മാർ പ്രാർത്ഥിച്ചത്. ശ്ലീഹന്മാരോടൊപ്പം മറിയം പ്രാർത്ഥിച്ചു. അതായത് ആദിമസഭയുടെ പ്രാർത്ഥനയിൽ മറിയം സന്നിഹിതയായിരുന്നു. സഭയുടെ പ്രാർത്ഥനയിൽ മറിയത്തെ ഓർമ്മിക്കുക എന്നുപറഞ്ഞാൽ അതിനർത്ഥം ആദിമസഭയെപ്പോലെ നാം മറിയത്തോടൊപ്പം പ്രാർത്ഥിക്കുന്നു; അഥവാ സഭ മറിയത്തോടൊപ്പം പ്രാർത്ഥിക്കുന്നു എന്നാണ്. സുറിയാനി സഭകളിലെ ഔദ്യോഗിക പ്രാർത്ഥനകളിലെല്ലാം മറിയനാമം ഓർമ്മിക്കാനും മറിയത്തിന്റെ അപദാനങ്ങൾ വാഴ്ത്താനും കാരണം ലൂക്കാ സുവിശേഷകൻ നടപടി പുസ്തകത്തിൽ രേഖപ്പെടുത്തിയ ആദിമസഭയുടെ പ്രാർത്ഥിക്കുന്ന ചിത്രം (നട. 1:12–14) സഭാപിതാക്കന്മാർ സഭയുടെ പ്രാർത്ഥനയുടെ മാതൃകയാക്കി മാറ്റിയതിനാലാണ്. അതായത് മറിയ ഭക്തി എന്നാൽ മറിയത്തോടൊപ്പം സഭയിൽ പ്രാർത്ഥിക്കുന്നു എന്നർത്ഥം. ഈ പ്രാർത്ഥനയുടെ ഫലമാണ് പെന്തക്കുസ്താ (നട. 2:1–4) നമ്മൾ ജീവിക്കുന്ന കാലത്തിൽ പുതിയ പെന്തക്കുസ്താ അനുഭവം ഉണ്ടാകുന്നത് കുർബാനയിലും കൂദാശകളിലും യാമശുശ്രൂഷകളിലുമാണ്.

**മറിയ ഭക്തി എന്നാൽ അമ്മക്ക് നല്ല മകൻ/മകൾ ആവുക എന്നർത്ഥം**

മറിയ ഭക്തി നമ്മിൽ മാറ്റങ്ങൾ വരുത്തേണ്ടതുണ്ട്. അമ്മയുടെ സാന്നിധ്യം മക്കളിൽ നല്ല ചലനങ്ങൾ ഉണ്ടാ



ക്കുന്നതുപോലെ. വി. ഗ്രന്ഥത്തിൽ ഇതുപോലെ അമ്മയുടെ സാന്നിധ്യം മാറ്റം വരുത്തുന്ന ഒരു മകനെ കാണാം. അത് മറ്റാരുമല്ല യോഹന്നാൻ ശ്ലീഹായാണ്. കുരിശിൻ ചുവട്ടിൽവച്ച് ഈ യോഹന്നാനാണ് ഈശോ തന്റെ അമ്മയെ നൽകിയത് (യോഹ. 19:27). ശ്ലീഹന്മാരിൽ യാക്കോബിന്റെയും യോഹന്നാന്റെയും അമ്മയെകുറിച്ചു മാത്രമേ വി. ഗ്രന്ഥത്തിൽ വിവരണമുള്ളൂ. തന്റെ അമ്മയെ കൂട്ടിക്കൊണ്ടുവന്ന് അധികാരത്തിന്റെ കസേരയിൽ ഇടം വേണമെന്നാവശ്യപ്പെടുന്ന യോഹന്നാനെയും (മത്താ. 20:20–28, മർക്കോ. 10:35–45) അനുതപിക്കാത്ത സമരിയാക്കാരെ സ്വർഗ്ഗത്തിൽനിന്ന് അഗ്നിയിറങ്ങി നശിപ്പിക്കട്ടെയെന്ന് ശാഠ്യം പിടിക്കുന്ന (ലൂക്കാ 9:54) യോഹന്നാനെയും സുവിശേഷങ്ങളിൽ നാം കാണുന്നു. എന്നാൽ, മറിയത്തെ അമ്മയായി സ്വീകരിച്ചുകഴിഞ്ഞ് (യോഹ. 9:27) വലിയൊരു മാറ്റം യോഹന്നാനിൽ സംഭവിക്കുന്നുണ്ട്. കർത്താവിന്റെ ഉത്ഥാനത്തിന് സാക്ഷ്യം വഹിക്കാനായി ശൂന്യമായ കല്ലറയിൽ ആദ്യമിറങ്ങിനോക്കാൻ അവസരം കിട്ടിയിട്ടും ശ്ലീഹന്മാരിൽ പ്രമുഖനായ കേപ്പായ്ക്കുവേണ്ടി കാത്തുനിൽക്കുന്ന യോഹന്നാനെ (യോഹ. 20:1–10) ആണ് തുടർന്ന് കാണുന്നത്. ഒരു നല്ല അമ്മയുടെ സാന്നിധ്യം ഒരു മകനിൽ വരുത്തുന്ന മാറ്റം എത്രയോ വലുതാണെന്ന് ഇതിൽനിന്ന് വ്യക്തമാണ്. സമരിയാക്കാരെ നശിപ്പിക്കാൻ ആഗ്രഹിച്ച ക്ഷിപ്രകോപിയായ ഈ യോഹന്നാനാണ് സ്നേഹത്തെക്കുറിച്ച് മൂന്നു ലേഖനങ്ങൾ എഴുതിയത്; ഈ യോഹന്നാനാണ് വെളിപാട് നൽകപ്പെട്ടത്. പരി. അമ്മയുടെ സാന്നിധ്യം വിശ്വാസികളിൽ ചൈതന്യം നിറക്കുന്നത് ഇങ്ങനെയാണ്.

പക്ഷേ, ഇന്ന് മറിയ ഭക്തി എന്നത് അവളിൽനിന്ന് അനുഗ്രഹങ്ങൾ വാങ്ങാനുള്ള ഒരു ഉപാധിയായി പലരും കാണുന്നു. എന്തൊക്കെയോ കിട്ടാൻവേണ്ടി അവളെ വണങ്ങുന്നു; പ്രാർത്ഥിക്കുന്നു. എന്നാൽ യഥാർത്ഥത്തിൽ മറിയം മാതൃകയാകുന്നത് നമ്മൾ തിരിച്ചറിയണം. വാഗ്ദാന പേടകംപോലെ ദൈവസാന്നിധ്യത്തിന്റെ നിത്യകൂടാരമാണവൾ. ആദിമസഭയിൽ അവൾ ശ്ലീഹന്മാരോടൊപ്പം പ്രാർത്ഥിച്ചതുപോലെ പ്രാർത്ഥനയിൽ അവൾ സഭയിൽ നിത്യസാന്നിധ്യമാണ്. അവളുടെ സാന്നിധ്യം നമ്മെ നല്ല മകനും മകളുമാക്കി തീർക്കേണ്ടതാണ്.

# സഭയിലെ പ്രധാന മരിയൻ തീർത്ഥാടന കേന്ദ്രങ്ങൾ



റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ



**ആമുഖം**

മാതാവിന്റെ നാമത്തിലുള്ള പള്ളികളും, മരിയൻ തീർത്ഥാടന കേന്ദ്രങ്ങളും കത്തോലിക്കാ വിശ്വാസം എത്തിച്ചേർന്നിട്ടുള്ള എല്ലാ രാജ്യങ്ങളിലും തന്നെയുണ്ട്. പുണ്യസ്ഥലങ്ങളിലേയ്ക്ക് തീർത്ഥാടനം നടത്തി ദൈവാനുഗ്രഹം പ്രാപിക്കുകയും വിശുദ്ധിയിൽ വളരാൻ പരിശ്രമിക്കുകയും ചെയ്യുകയെന്നത് ക്രൈസ്തവ ജീവിതത്തിലെ ഭക്ത്യാഭ്യാസത്തിന്റെ ഭാഗമാണ്. അങ്ങനെ ദൈവഭക്തിയിൽ വിശ്വാസ സമൂഹത്തെ സമ്പന്നമാക്കുന്ന കത്തോലിക്കാ സഭയിലെ മരിയൻ തീർത്ഥാടന കേന്ദ്രങ്ങൾ ആഗോള മതതീർത്ഥാടന കേന്ദ്രങ്ങളുടെ ഗണത്തിൽ മുൻപന്തിയിൽ നിൽക്കുന്നവയാണ്. അനേകരെ ദൈവത്തിങ്കലേക്കാനയിക്കുന്നതിനും, പല പാപികളുടെയും മാനസാന്തരത്തിനും മരിയൻ തീർത്ഥാടന കേന്ദ്രങ്ങൾ ഹേതുവായിട്ടുണ്ട്. മാതാവിന്റെ മാദ്ധ്യസ്ഥം അപേക്ഷിച്ച് തീർത്ഥാടന സ്ഥലങ്ങളിൽ എത്തിച്ചേരുന്നവരിൽ കത്തോലിക്കാസഭയ്ക്കു പുറത്തുള്ള ക്രൈസ്തവ വിഭാഗങ്ങളിൽ പെട്ടവരും, ഇതര മത വിശ്വാസികളും ആയ അനേകരുണ്ടെന്നതാണ് സത്യം. നമ്മുടെ മിക്ക ഇടവകകളിലെയും കുരിശുപള്ളികളും, മാതാവിന്റെ നാമത്തിലുള്ള തിരുന്നാളുകളും ഇത്തരത്തിലുള്ള "മതസൗഹാർദ്ദ" കൂടിച്ചേരലുകൾക്കു നിമിത്തമാകാറുണ്ട്. വലിയ മരിയൻ തീർത്ഥാടനങ്ങളുടെ ചെറിയ പതിപ്പായിട്ട് അതിനെ നമുക്ക് കാണാൻ സാധിക്കും. ആഗോള കത്തോലിക്കാസഭയിലെ ഏറ്റം പ്രസിദ്ധങ്ങളായ ചില മരിയൻ പുണ്യ സങ്കേതങ്ങളെകുറിച്ചുള്ള ഒരു ചെറിയ വിവരണമാണ് ഈ ലേഖനത്തിലൂടെ ലക്ഷ്യം വയ്ക്കുന്നത്.

**മെക്സിക്കോയിലെ ഗാഡലൂപ്പേ മാതാവ്**

വടക്കേ അമേരിക്കയിലെ മെക്സിക്കോയിലാണ് ഗാഡലൂപ്പേ മാതാവിന്റെ നാമത്തിലുള്ള ഈ തീർത്ഥാടന കേന്ദ്രം. ലോകത്തിലെ ഏറ്റവും കൂടുതൽ തീർത്ഥാടകർ വരുന്ന ക്രിസ്തീയ പുണ്യസങ്കേതമാണ് ഗാഡലൂപ്പേ. ഏകദേശം രണ്ടുകോടിയോളം തീർത്ഥാടകർ ഓരോ വർഷവും ഇവിടെ എത്തുന്നു എന്നു കരുതുന്നു. മെക്സിക്കോയിലെ ജനസംഖ്യയിൽ 90 ശതമാനം കത്തോലിക്കരും 100 ശതമാനം "ഗാഡലൂപ്പേ വിശ്വാസികളും" ആണെന്നു പറയാറുണ്ട്. ചരിത്രപരമായും സാസ്കാരികമായും മെക്സിക്കോയുടെ ദേശീയതയുടെ ഭാഗമാണ് ഗാഡലൂപ്പേ മാതാവിലുള്ള വിശ്വാസം. മറ്റെല്ലാ രാജ്യങ്ങളിലുമുള്ള മാതാവിന്റെ പുണ്യസങ്കേതങ്ങൾ ഒരു പ്രദേശത്തിന്റെയോ, രാജ്യത്തിന്റെയോ മാത്രമായി കരുതപ്പെടുമ്പോൾ രണ്ട് ഭൂഖണ്ഡങ്ങളിലുള്ളവർ (തെക്കേ -വടക്കേ അമേരിക്കകൾ) തങ്ങളുടെ പരിപാലകയും, രാജ്ഞിയുമായി ഗാഡലൂപ്പേ മാതാവിനെ കരുതുന്നു.

യുവാൻ ഡിയേഗോ എന്ന റെഡ് ഇന്ത്യൻ ആദിവാസി ബാലനു 1531-ൽ മാതാവ് നാല് പ്രാവശ്യം പ്രത്യക്ഷപ്പെട്ടു. മെക്സിക്കോ നഗരത്തിനു സമീപത്തായുള്ള തെപ്പിയാക് മലനിരകളിലൂടെ യുവാൻ നടന്നുപോകുമ്പോൾ ഒരു റെഡ് ഇന്ത്യൻ സ്ത്രീയുടെ രൂപ സാദൃശ്യത്തോടെയാണ് മാതാവ് അവനു പ്രത്യക്ഷപ്പെട്ടത്. ദൈവാരാധനക്കായി അവിടെ ഒരു ദൈവാലയം നിർമ്മിക്കണമെന്ന് മാതാവ് അവനോട് ആവശ്യപ്പെട്ടു. അന്നത്തെ മെക്സി



ക്കോയിലെ ആർച്ചുബിഷപ്പായിരുന്ന ഫ്രേ യുവാൻ ഡി സുമറാഗയെ മാതാവിന്റെ ആഗ്രഹപ്രകാരം ഇക്കാര്യങ്ങളെല്ലാം യുവാൻ ബോദ്ധ്യപ്പെടുത്താൻ ശ്രമിച്ചു. എന്നാൽ അദ്ദേഹം അത് വിശ്വസിക്കാൻ തയ്യാറാകാതിരുന്നതിനാൽ മാതാവ് വീണ്ടും പ്രത്യക്ഷപ്പെട്ടപ്പോൾ തന്റെ സത്യസന്ധത തെളിയിക്കാൻ മാതാവ് എന്തെങ്കിലും അടയാളം നല്കണമെന്ന് അവൻ ആവശ്യപ്പെട്ടു. ഒന്നിൽ കൂടുതൽ അടയാളങ്ങൾ മാതാവ് അവനുവേണ്ടി പ്രവർത്തിച്ചു. ആദ്യമായി യുവാന്റെ അമ്മാവൻ ബർണഡീനോയുടെ മാരകരോഗം മാതാവ് സുഖപ്പെടുത്തി. ഒരിക്കലും റോസാപ്പൂക്കൾ വിരിഞ്ഞിട്ടില്ലാത്ത തെപ്പിയാക്ക് മലനിരകൾ മഞ്ഞുപെയ്യുന്ന ഡിസംബർ മാസത്തിലെ കുളിരിനെ തോല്പിക്കുംവിധം റോസാപൂക്കൾ കൊണ്ട് നിറഞ്ഞു. അതിൽ കുറെ പൂക്കൾ ശേഖരിച്ച് ബിഷപ്പിനു സമ്മാനിക്കുവാൻ മാതാവ് അവനോട് ആവശ്യപ്പെട്ടു. തന്റെ കൈയിലുണ്ടായിരുന്ന തൂവാലയിൽ നിറയെ പൂക്കളും ശേഖരിച്ച് അവൻ ബിഷപ്പിന്റെ അടുത്തെത്തി. തൂവാല നിവർത്തി റോസാപുഷ്പങ്ങൾ കാണിക്കാനായി ഒരുമ്പെട്ടപ്പോൾ അതിലുണ്ടായിരുന്ന പൂക്കളെല്ലാം നിലത്ത് വീഴുകയും തവിട്ടു നിറത്തിൽ റെഡ് ഇന്ത്യൻ രൂപ സാദൃശ്യമുള്ള മാതാവിന്റെ ചിത്രം അതിൽ കാണപ്പെടുകയും ചെയ്തു. ഈ തൂവാല ചിത്രമാണ് പിന്നീട് പ്രസിദ്ധമായിത്തീർന്ന ഗാഡലൂപ്പേ മാതാവ്.

വി. ജോൺ പോൾ 2-ാമൻ മാർപാപ്പാ യുവാൻ ഡിയേഗോയെ 2002 ജൂലൈ 31-നു വിശുദ്ധനായും റെഡ് ഇന്ത്യൻ വംശജരുടെ മദ്ധ്യസ്ഥനായും പ്രഖ്യാപിച്ചു. യുവാൻ ഡിയേഗോയ്ക്കു മാതാവ് പ്രത്യക്ഷപ്പെട്ട സ്ഥലത്ത് ഇന്നു ലോകത്തിലെ തന്നെ ഏറ്റവും വലിയ ഒരു ദൈവാലയം പണിതുയർത്തിയിരിക്കുന്നു. പതിനായിരത്തിലധികം ആളുകളെയുൾക്കൊള്ളാൻ കഴിയുന്ന ഈ ദൈവാലയത്തിലാണ് ഗാഡലൂപ്പേ മാതാവിന്റെ രൂപം പ്രത്യക്ഷപ്പെട്ട യുവാൻ ഡിയേഗോയുടെ തൂവാലയുംപ്രദർശിപ്പിച്ചിരിക്കുന്നത്. അമേരിക്കൻ ഭൂഖണ്ഡങ്ങളിൽ അനേകരെ ക്രൈസ്തവ വിശ്വാസത്തിലേയ്ക്ക് നയിക്കുന്നതിനും, അതിൽ ഉറപ്പിച്ചു നിർത്തുന്നതിനും, ഗാഡേലൂപ്പേ മാതാവ് സഹായിക്കുന്നു. ഇന്നും മാതാവ് പ്രത്യക്ഷപ്പെട്ട രൂപം പതിഞ്ഞിരിക്കുന്ന വസ്ത്രം അവിടെയുള്ള ബസിലിക്കയിൽ അനേകർക്ക് മാതാവ് പ്രത്യക്ഷപ്പെട്ടതിന്റെ ചരിത്ര സാക്ഷ്യമായി നിലകൊള്ളുന്നു.

## ലൂർദ് മാതാവ്

ഫ്രാൻസിലെ പിരനീസ് (Pyrenees) പർവ്വതനിരകളുടെ അടിവാരത്തായി സ്ഥിതി ചെയ്യുന്ന ഒരു ചെറിയ പട്ടണമാണ് ലൂർദ് (Lourdes). അത്ര പ്രശസ്തമല്ലാതിരുന്ന ഈ ചെറിയ നഗരം ഇന്ന് ലോകത്തിലെ ഏറ്റം വലിയ തീർത്ഥാടന കേന്ദ്രങ്ങളിലൊന്നാണ്. 1858 ഫെബ്രുവരി 11-ാം തീയതി ബർണദീത്ത സുബേരൂസ് എന്ന പതിനാലുകാരി ബാലികയ്ക്ക് മാതാവ് പ്രത്യക്ഷപ്പെട്ടു. അവളും സഹോദരിയും, മറ്റൊരു കൂട്ടുകാരിയുമായി വീടിനു സമീപത്തുള്ള നദിക്കരയിൽ വിറക് ശേഖരിക്കുവാനായി പോയി. നദിക്കരയിലുള്ള ഒരു പാറക്കെട്ടിൽ ബർണദീത്തയ്ക്ക് മാതാവ് പ്രത്യക്ഷപ്പെട്ടു. ജപമാലയും കൈയിലേന്തി നീലക്കരയുള്ള വെള്ള വസ്ത്രം ധരിച്ച ഒരു സ്ത്രീയുടെ രൂപത്തിലാണ് മാതാവ് അവർക്ക് പ്രത്യക്ഷപ്പെട്ടത്. മറ്റു രണ്ടുപേർക്കും മാതാവിന്റെ ദർശനം

അന്യമായിരുന്നു. എന്നാൽ ബർണദീത്തയ്ക്കു ദർശനം ലഭിച്ചതിനും അവരുടെ തദ്ദേശീയ ഭാഷയായ ഓക്സിറ്റൻ (Occitan) ഭാഷയിൽ സംസാരിച്ചതിനും അവരും സാക്ഷികളായിരുന്നു. ബർണദീത്തയുടെ വിലക്ക് അവഗണിച്ചുകൊണ്ട് സഹോദരി നടന്ന സംഭവങ്ങളെല്ലാം അമ്മ ലൂയിസയോടു വെളിപ്പെടുത്തി. എന്നാൽ ഇത്തരം കാര്യങ്ങൾ ലാഘവബുദ്ധിയോടെ കണ്ടതിനും കള്ളം പറഞ്ഞതിനും രണ്ടുപേർക്കും മാതാപിതാക്കന്മാരിൽ നിന്നും ശിക്ഷയും ആ സ്ഥലത്തേയ്ക്ക് പോകുന്നതിനു വിലക്കും ഏറ്റുവാങ്ങേണ്ടി വന്നു.

തന്റെ ഉൾപ്രേരണയാൽ ബർണദീത്ത വീണ്ടും അവിടെ പോവുകയും മാതാവ് 17 പ്രാവശ്യം കൂടി അവർക്ക് പ്രത്യക്ഷപ്പെടുകയും ചെയ്തതായി ചരിത്രം സാക്ഷിക്കുന്നു. രണ്ടാമത്തെ സന്ദർശനത്തിനു ദൈവാലയത്തിൽ നിന്നെടുന്ന വിശുദ്ധജലവും, മൂന്നാമത്തെ സന്ദർശനത്തിനു കത്തിച്ച മെഴുകുതിരിയും തന്റെ സംരക്ഷണാർത്ഥം ബർണദീത്താ കരുതിയിരുന്നു. 9-ാം പ്രാവശ്യം പ്രത്യക്ഷപ്പെട്ടപ്പോൾ അവിടെയുള്ള ഒരു പ്രത്യേക സ്ഥലത്തെ ജലം കൈയിലെടുത്തു കുടിക്കാൻ ആവശ്യപ്പെടുകയും അങ്ങനെ ലൂർദ്ദിലെ പിന്നീടുള്ള അനേക രോഗസൗഖ്യങ്ങൾക്ക് ഇവിടെ നിന്നുള്ള ജലം കാരണമായിത്തീരുകയും ചെയ്തു. അതുപോലെ തന്നെ മാതാവിനെ കാണാൻ പോയ "മെഴുകുതിരി യാത്ര" പിന്നീട് ലൂർദ്ദിലെ വലിയ മെഴുകുതിരി പ്രദക്ഷിണമായി പരിണമിക്കുകയും ചെയ്തു. 1858 മെയ് മാസം 25-നു തന്റെ പേര് അമലോത്ഭവയെന്നാണെന്ന് ബർണദീത്തയുടെ തനിക്കു പ്രത്യക്ഷപ്പെട്ട ആൾ ആരാണെന്നുള്ള നിരന്തരചോദ്യത്തിനുത്തരമായി മാതാവ് നല്കുന്നു.

ആദ്യകാലങ്ങളിൽ സഭാധികാരികളും, ആ പ്രദേശത്തെ ഭരണാധികാരികളും ബർണാദീത്തായെ വിശ്വസിക്കാൻ കൂട്ടാക്കിയിരുന്നില്ല. മാത്രമല്ല ആ പ്രദേശം വേലിക്കെട്ടി ആളുകൾക്ക് പ്രവേശനം നിഷേധിക്കുകയും ചെയ്തു. നെപ്പോളിയൻ 3-ാമൻ ചക്രവർത്തിയുടെ കല്പന പ്രകാരമാണ് വീണ്ടും അത് തുറന്നുകൊടുക്കുന്നത്. ഏകദേശം 80 ലക്ഷത്തിനടുത്തു ആളുകളാണ് തീർത്ഥാടകരായി എല്ലാ വർഷവും ലൂർദ്ദിൽ എത്തുന്നത്. എല്ലാ ദിവസവും വൈകുന്നേരം 9 മണിക്കുള്ള മെഴുകുതിരി പ്രദക്ഷിണത്തിനു ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുള്ള ആയിരക്കണക്കിനു വിശ്വാസികളാണ് ഭക്തിയോടെ സംബന്ധിക്കുന്നത്. അതുപോലെ തന്നെ അത്ഭുതകരമായ രോഗശാന്തി ലഭിക്കുന്നതിന്റെ നിരവധി സാക്ഷ്യങ്ങളാണ് ലൂർദ്ദിൽ രേഖപ്പെടുത്തിയിട്ടുള്ളത്.

മാതാവിന്റെ ദർശനം ലഭിച്ച ബർണദീത്ത പിന്നീട് ഉപവിയുടെ സന്യാസിനി സമൂഹത്തിൽ ചേർന്ന് ഒരു സന്യാസിനി ആവുകയും 35-ാം വയസ്സിൽ മരണം പ്രാപിക്കുകയും ചെയ്തു. ഫ്രാൻസിലെ നേവോർസിലുള്ള സന്യാസിനിമാരുടെ വി. ഗിൽഡാർഡ് മഠത്തിലെ പള്ളിയിൽ ബർണദിത്തിന്റെ വിശുദ്ധിയുടെ കാണപ്പെടുന്ന അടയാളമായി അവളുടെ ഭൗതീകശരീരം ഇന്നും അഴുകാതെ നിലനിൽക്കുന്നു. 1938-ൽ 11-ാം പിയൂസ് മാർപാപ്പാ ബർണദീത്തിനെ വിശുദ്ധയായി പ്രഖ്യാപിച്ചു.



## ഫാത്തിമാ മാതാവ്

മുഹമ്മദ് നബിയുടെ ഇളയ മകളുടെ പേരാണ് ഫാത്തിമ. പോർച്ചുഗല്ലിന്റെ മദ്ധ്യഭാഗത്തായി സ്ഥിതിചെയ്യുന്ന ഈ ചെറിയ പട്ടണത്തിനു ആ പേരു വന്നതിന്റെ കാരണം ആ പേരോടു കൂടിയ അറബുവംശജയായ ഒരു രാജകുമാരിയെ ഗൊൺസാൽവസ് എന്ന പോർച്ചുഗീസ് പ്രഭു യുദ്ധത്തടവുകാരിയായി കൊണ്ട് വന്നതുകൊണ്ടാണ്. തന്റെ തടവുകാരനോട് അവൾക്ക് പ്രണയം തോന്നുകയും അങ്ങനെ ക്രിസ്തീയ വിശ്വാസം സ്വീകരിച്ച് അദ്ദേഹത്തെ വിവാഹം കഴിക്കുകയും ചെയ്തു. എന്നാൽ ഈ നഗരം ഇന്നു ലോകം മുഴുവൻ അറിയപ്പെടുന്നത് 1917-ൽ മാതാവ് അവിടെയുള്ള മൂന്ന് ഇടയ കുഞ്ഞുങ്ങൾക്ക് ദർശനം നല്കിയതു വഴിയാണ്. ഫാത്തിമായിൽ മാതാവ് പ്രത്യക്ഷപ്പെട്ടതിന്റെ നൂറാം വാർഷികം ഈ വർഷം സഭ ആഘോഷിക്കുകയാണ്.

ജസീന്തായും, ഫ്രാൻസിസ്ക്കോയും അവരുടെ ബന്ധുവായ ലൂസിയായും കൂടെ തങ്ങളുടെ വീടിനടുത്തുള്ള വിജന പ്രദേശങ്ങളിൽ ആടുമേയ്ക്കാൻ പതിവായി പോയിരുന്നു. 1917 മെയ് മാസം 13-ാം തീയതി പരിശുദ്ധ ദൈവമാതാവ് അവർക്ക് അവിടെ പ്രത്യക്ഷപ്പെട്ടു. എന്നാൽ ഇത്തരം കാര്യങ്ങളെ കുറിച്ചു കഥകൾ മെനഞ്ഞു നടക്കുന്നു എന്നു ആരോപിച്ച് കൊണ്ട് മൂന്നു കുട്ടികളെയും അധികാരികൾ ജയിലിലടക്കുകയും ഭീഷണിപ്പെടുത്തുകയും ചെയ്തു. 1917-ൽ മെയ് 13 മുതൽ ഒക്ടോബർ 13 വരെയുള്ള ദിവസങ്ങളിൽ 6 പ്രാവശ്യം മാതാവ് ഇവർക്ക് പ്രത്യക്ഷപ്പെട്ടു. അവസാനം പ്രത്യക്ഷപ്പെട്ട ഒക്ടോബർ 13-ാം തീയതി മാതാവ് വലിയ അത്ഭുതം പ്രവർത്തിക്കുമെന്ന് കുട്ടികൾ അറിയിച്ചതനുസരിച്ച് ഏകദേശം ഒരു ലക്ഷത്തോളം ആളുകൾ ഫാത്തിമായിൽ ഒരുമിച്ചുകൂടി. കോരിച്ചൊരിയുന്ന മഴ പെട്ടെന്ന് അപ്രത്യക്ഷമാവുകയും ആകാശത്ത് പ്രത്യക്ഷപ്പെട്ട മാതാവിന്റെ കൈയിൽ നിന്ന് പ്രകാശം പ്രവഹിക്കുകയും ചെയ്തതായി കുട്ടികൾ സാക്ഷിക്കുന്നു. അവിടെ കൂടിയ പത്രപ്രവർത്തകർ ഉൾപ്പെടെയുള്ള എല്ലാവരും സൂര്യൻ നിറം മാറുകയും, നൃത്തം ചെയ്യുകയും ചെയ്തതായി സാക്ഷ്യപ്പെടുത്തുന്നു. പത്തുമിനിറ്റോളം നീണ്ടുനിന്ന ഈ പ്രതിഭാസം അവിടെ കൂടിയവർ എല്ലാം കണ്ടുവെങ്കിലും മാതാവിന്റെ ദർശനം കുട്ടികൾക്കു മാത്രമേ ലഭിച്ചുള്ളൂ.

ഫാത്തിമായിൽ പ്രത്യക്ഷപ്പെട്ടപ്പോൾ രണ്ടാം ലോക മഹായുദ്ധവും, നരകത്തിലെ അവസ്ഥയും, മാർപാപ്പയുടെ നേരെയുള്ള വധശ്രമവും മറ്റു പല കാര്യങ്ങൾക്കുമൊപ്പം മാതാവ് അവർക്ക് വെളിപ്പെടുത്തികൊടുത്തു. "ഫാത്തിമാ രഹസ്യങ്ങൾ"എന്ന പേരിലാണ് അത് അറിയപ്പെടുന്നത്.

ഫ്രാൻസിസ്കോയും ജസീന്തായും വളരെ ചെറുപ്പത്തിൽ തന്നെ മരിക്കുകയും ലൂസിയ 97 വയസുവരെ ഒരു കർമ്മലീത്ത സന്യാസിനിയായി ജീവിച്ച് 2005-ലാണ് മരിക്കുന്നത്. ഈ വർഷം മെയ് 17-ാം തീയതി ഫ്രാൻസിസ് മാർപാപ്പാ ജസീന്തായെയും ഫ്രാൻസിസ്കോയെയും ഫാത്തിമായിലെത്തി വിശുദ്ധരായി പ്രഖ്യാപിച്ചു. വി. ജോൺ പോൾ 2-ാമന്റെയും വി. മദർ തെരേസയുടെയും നാമകരണ നടപടികളിലുണ്ടായതുപോലെ ബനഡിക്ട് 16-ാമൻ മാർപാപ്പ സി. ലൂസിയായുടെ നാമകരണ നടപടികളുടെ കാര്യത്തിൽ മരണത്തിന് ശേഷം 5 വർഷം കാത്തിരിക്കണമെന്ന നിബന്ധന എടുത്തുകളഞ്ഞു. ഈ വർഷം ഫെബ്രുവരി 13-ാം തീയതി സി. ലൂസിയായെ ഫ്രാൻസിസ് മാർപാപ്പ ദൈവദാസി എന്ന പദവിയിലേയ്ക്കുയർത്തി.

ജോൺ പോൾ 2-ാമൻ മാർപാപ്പ 1981 മെയ് 13-നു ഫാത്തിമ മാതാവിന്റെ തിരുനാൾ ദിവസം തനിക്കെതിരെയുണ്ടായ വധശ്രമത്തിൽ നിന്നും അത്ഭുതകരായി രക്ഷപ്പെട്ടത് ഫാത്തിമാ മാതാവിന്റെ ഇടപ്പെടൽ വഴിയാണെന്ന് വിശ്വസിച്ചു. അതിന്റെ ഓർമ്മയ്ക്കായി അദ്ദേഹത്തിന്റെ ശരീരത്തിൽ നിന്നും പുറത്തെടുത്ത വെടിയുണ്ട അദ്ദേഹം ഫാത്തിമാമാതാവിന്റെ കിരീടത്തിൽ സമർപ്പിച്ചു.

## മെജുഗൊറി (Medjugorje) മാതാവ്

യൂറോപ്പിന്റെ ദക്ഷിണപൂർവ്വദേശത്തുള്ള ഒരു ചെറിയ മനോഹര രാജ്യമാണ് ബോസ്നിയ-ഹെഷ്സഗോവീന. മുൻപ് സോവ്യറ്റു യൂണിയന്റെ ഭാഗമായിരുന്ന യുഗേസ്ലാവിയയിൽ നിന്ന് വേർപ്പെട്ട് 1992-ലാണ് ഇന്ന് നാലു കോടിയിൽ താഴെ ജനസംഖ്യയുള്ള ഈ രാജ്യം രൂപപ്പെടുന്നത്. 2300 ആളുകൾ താമസിക്കുന്ന മെജുഗോറി എന്ന ചെറുപട്ടണം ഇന്ന് യൂറോപ്പിലെ വലിയൊരു തീർത്ഥാ



## വേളാങ്കണ്ണി മാതാവ്

കേരളത്തിലെ കത്തോലിക്കാ പള്ളികളിലെല്ലാം നിത്യസഹായ മാതാവിനോടുള്ള പ്രാർത്ഥന പതിവായി നടത്താറുണ്ട്. തമിഴ്നാട്ടിലെ നാഗപട്ടണത്തിനടുത്തുള്ള വേളാങ്കണ്ണി കത്തോലിക്കാസഭയിലെ പ്രധാനപ്പെട്ട മരിയൻ തീർത്ഥാടന കേന്ദ്രങ്ങളിലൊന്നാണ്.

16-ാം നൂറ്റാണ്ടു മുതൽ "കിഴക്കിന്റെ ലൂർദ്ദ് "എന്ന് അറിയപ്പെടുന്ന വേളാങ്കണ്ണി ഒരു തീർത്ഥാടന സ്ഥലമാണ്. ഏകദേശം നാനൂറു വർഷങ്ങൾക്ക് മുൻപ് ഒരു ഇടയ ബാലനു മാതാവ് പ്രത്യക്ഷപ്പെട്ടു എന്നതാണ് വേളാങ്കണ്ണിയുമായി ബന്ധപ്പെട്ട ഒന്നാമത്തെ ഐതീഹം. വേളാങ്കണ്ണിയിൽ നിന്ന് പത്തു കിലോമാറ്റർ ദൂരത്തിലുള്ള നാഗപട്ടണത്തേയ്ക്ക് പാത്രത്തിൽ പാലുമായിപ്പോയ ബാലനു തന്റെ കുഞ്ഞിന്റെ ദാഹം ശമിപ്പിക്കാനായ് അവന്റെ കൈയിലുള്ള ക്ഷീരം ആവശ്യപ്പെട്ട് മനോഹരിയായ ഒരു സ്ത്രീ പ്രത്യക്ഷപ്പെട്ടതിനെക്കുറിച്ച് യജമാനനോട് പറഞ്ഞു. മാത്രമല്ല, ആ കുഞ്ഞിനു നല്കിയതിനു ശേഷവും തന്റെ പാത്രത്തിലുണ്ടായിരുന്ന ക്ഷീരം വീട്ടിലെത്തിയപ്പോൾ കുറയാതെ കാണപ്പെടുകയും ചെയ്തു. ഇത്തരത്തിൽ മറ്റൊരു ഇടയ ബാലനും മാതാവും കുഞ്ഞും പ്രത്യക്ഷപ്പെട്ടു. അവനെ സൗഖ്യമാക്കിയ പാരമ്പര്യവും വേളാങ്കണ്ണിയുമായി ബന്ധപ്പെട്ടു നിലവിലുണ്ട്. 17-ാം നൂറ്റാണ്ടിൽ വേളാങ്കണ്ണി കടൽത്തീരത്തുകൂടി കൊളംബോ തുറമുഖത്തേയ്ക്കുപോയ കപ്പൽ വലിയ കൊടുങ്കാറ്റിൽ അകപ്പെടുകയും, വലിയ കത്തോലിക്കാ വിശ്വാസികളായിരുന്ന പോർച്ചുഗീസ് നാവികർ മാതാവിന്റെ മാദ്ധ്യസ്ഥത്തിൽ പ്രാർത്ഥിക്കുകയും ചെയ്തു. അത്ഭുതകരമായി അപകടത്തിൽ നിന്നും രക്ഷപ്പെട്ട അവർ നന്ദി സൂചകമായി അവിടെയുണ്ടായിരുന്ന ചെറിയ പള്ളി മാറ്റി വലിയതു പണിതു എന്ന ഒരു ചരിത്രവുമുണ്ട്. മുകളിൽപ്പറഞ്ഞ മൂന്നു സംഭവങ്ങളും പൂർണ്ണ ചരിത്രവസ്തുതകളായി സഭ അംഗീകരിക്കുന്നില്ല. എന്നാൽ ഒരു വർഷം 20 ലക്ഷത്തിലധികം തീർത്ഥാടകർ എത്തുന്ന ഭക്തിസാന്ദ്രമായ തീർത്ഥാടന കേന്ദ്രമാണ് വേളാങ്കണ്ണി.

## ഉപസംഹാരം

യേശുവിന്റെ അമ്മ നമ്മുടെയെല്ലാം അമ്മയാണ്. ആ അമ്മയുടെ മാദ്ധ്യസ്ഥം അപേക്ഷിച്ചു പ്രാർത്ഥിക്കുന്നത് വലിയ അനുഗ്രഹമാണ്. നമ്മുടെ കർത്താവിന്റെ അമ്മയെ ബഹുമാനിക്കുന്നതും ആദരിക്കുന്നതും നമ്മുടെ ക്രിസ്തീയ ജീവിതത്തിൽ വലിയ അനുഗ്രഹത്തിനു കാരണമായിത്തീരും.

മാതാവ് പാപത്തിന്റെ അംശമില്ലാതെ ജനിച്ചവളെന്ന് സഭ പഠിപ്പിക്കുന്നു. അത് പരിശുദ്ധ അമ്മയ്ക്ക് ദൈവം കൊടുത്ത പ്രത്യേക അനുഗ്രഹമാണ്. ദൈവപുത്രന്റെ അമ്മയാകാൻ ദൈവം പ്രത്യേകമായി തിരഞ്ഞെടുത്തതിനാലാണ് പാപത്തിന്റെ അംശം അവളിൽ ഇല്ലാതിരുന്നത്. എന്നാൽ ദൈവത്തിന്റെ ഈ അനുഗ്രഹത്തോടു മാതാവ് പ്രതികരിച്ച രീതി നമുക്കൊക്കെ മാതൃകയാണ്. തന്റെ ജീവിതത്തിൽ പാപം ചെയ്യാതെ ദൈവവഴിയി



ടനകേന്ദ്രമാണ്. 1981 മുതൽ കൗമാരപ്രായക്കാരായ 6 ഹെഷ്സഗോമിയൻ കുട്ടികൾക്കു മാതാവിന്റെ ദർശനം തുടർച്ചയായി ഉണ്ടായിക്കൊണ്ടിരിക്കുന്നു.

കൈയിൽ കുഞ്ഞിനെയും പിടിച്ചു നില്ക്കുന്ന ഒരു വെളുത്ത സ്ത്രീയുടെ രൂപത്തിലാണ് മാതാവ് അവർക്കു പ്രത്യക്ഷപ്പെട്ടത്. നിരന്തരം പ്രാർത്ഥിക്കുവാനും, ഉപവസിക്കുവാനും, പരിത്യാഗ പ്രവർത്തികൾ ചെയ്യുവാനും മാതാവു അവരോട് ആവശ്യപ്പെട്ടു. അവർ കാണപ്പെട്ട മാതാവിന്റെ രൂപം അതീവ സുന്ദരമായിരുന്നു എന്നു സാക്ഷ്യപ്പെടുത്തിയിരിക്കുന്നു. എന്തുകൊണ്ടാണ് മാതാവ് ഇത്രയും ശോഭയോടുകൂടി കാണപ്പെടുന്നത് എന്ന കുട്ടികളുടെ ചോദ്യത്തിനു ഉത്തരം ഇപ്രകാരമായിരുന്നു. "ഞാൻ സ്നേഹിക്കുന്നതിനാലാണ് ശോഭിക്കുന്നത്. നിങ്ങളും സ്നേഹത്തിൽ ജീവിച്ചാൽ ശോഭിക്കും."

കത്തോലിക്കാസഭയിൽ വലിയ ചർച്ചകൾക്കു കാരണമായിത്തീർന്ന ഒരു തീർത്ഥാടന കേന്ദ്രമാണ് മെജുഗൊറി. സഭയുടെ ഔദ്യോഗിക അംഗീകാരം ഇതുവരെയും മെജുഗൊറി പ്രത്യക്ഷപ്പെടലുകൾക്കു ലഭിച്ചിട്ടില്ല. വിവിധങ്ങളായ അന്വേഷണങ്ങൾ നടത്തി, 2017 മെയ് മാസത്തിൽ പത്രപ്രവർത്തകരുടെ ചോദ്യത്തിനു മറുപടിയായി ഫ്രാൻസിസ് മാർപാപ്പ മെജുഗൊറിയിലെ ആദ്യ പ്രത്യക്ഷപ്പെടലുകൾക്ക് അനുകൂലമായും പിന്നീടുണ്ടായവയെ പ്രതികൂലിച്ചും സംസാരിച്ചു. ഈ വർഷം അവസാനത്തോടെ സഭയുടെ ഔദ്യോഗിക തീരുമാനം ഇക്കാര്യത്തിൽ ഉണ്ടാവുമെന്നാണ് കരുതപ്പെടുന്നത്.

ലൂടെ മാത്രം സഞ്ചരിച്ചുകൊണ്ടാണ് മറിയം ജീവിച്ചത്. അങ്ങനെ ജന്മം കൊണ്ടും കർമ്മം കൊണ്ടും മാതാവ് പരിപൂർണ്ണ വിശുദ്ധയായി ദൈവ തിരുമുമ്പിൽ വ്യാപരിച്ചു.

ഇന്ന് മനുഷ്യന്റെ പാപങ്ങൾ എല്ലാതരത്തിലുമുള്ള നാശത്തിനും കാരണമായി ഭവിക്കുന്നു. ലോകരക്ഷകനായ യേശുക്രിസ്തു തന്റെ മനുഷ്യാവതാരത്തിലൂടെയും, രക്ഷാകര പ്രവർത്തനങ്ങളിലൂടെയും ദൈവീക കൃപാവരത്തിന്റെ വാതിലുകൾ നമുക്കായി തുറന്നു തന്നിരിക്കുന്നു. ലോകത്തിലെ വിവിധ സ്ഥലങ്ങളിലുള്ള മരിയൻ തീർത്ഥാടന കേന്ദ്രങ്ങൾ പാപികളായ അനേകരെ പരിശുദ്ധിയിലേക്കും, അവിശ്വാസികളായ അനേകരെ വിശ്വാസത്തിലേയ്ക്കും, രോഗികളായ അനേകരെ സൗഖ്യത്തിലേയ്ക്കും നയിക്കുന്നു. അതുപോലെ തന്നെ മാതാവിനെപ്പോലെ വിശുദ്ധിയിൽ ജീവിക്കുവാൻ ശ്രമിച്ചുകൊണ്ട് ദൈവാനുഗ്രഹത്തിന്റെ വറ്റാത്ത നീരുറവളായി നമുക്കും മാറാം. മാതാവിന്റെ മാദ്ധ്യസ്ഥം മൂലം കൃപയും, അനുഗ്രഹവും ദൈവത്തിൽ നിന്നും നമ്മിലേയ്ക്കും, നമ്മിലൂടെ മറ്റനേകരിലേയ്ക്കും ഇനിയും അനർഗളം ഒഴുകട്ടെ!



# മറിയത്തെ കുറിച്ചുള്ള സഭയുടെ വിശ്വാസ സത്യങ്ങൾ



റവ. ഫാ. ഗീവർഗ്ഗീസ് വലിയചാങ്ങവീട്ടിൽ

ദൈവം വെളിപ്പെടുത്തിയ സത്യങ്ങൾ സഭ അവളുടെ പ്രബോധനാധികാരം ഉപയോഗിച്ച് മനുഷ്യർക്ക് ഗ്രഹിക്കാവുന്ന വിധത്തിൽ സ്പഷ്ടമായി വിവരിക്കുന്നതാണ് വിശ്വാസ സത്യങ്ങൾ (Dogma). ദൈവീകാവിഷ്കാരങ്ങൾ മനുഷ്യർക്ക് വിശ്വസിക്കാനാവുന്നവിധത്തിൽവ്യാഖ്യാനം ചെയ്യുന്നു. മറിയത്തെക്കുറിച്ചുള്ള സഭയുടെ വിശ്വാസസത്യങ്ങൾ പ്രധാനമായും നാലെണ്ണമാണുള്ളത്. മരിയ ഭക്തിയുടെ അടിസ്ഥാന പ്രമാണങ്ങളാണിവ. "രക്ഷകന്റെ അമ്മ" എന്ന നിലയിൽ രക്ഷാകരപദ്ധതിയിൽ നിർണ്ണായക പങ്ക് മറിയത്തിനുണ്ട്. മറിയത്തിന്റെ ജീവിതാനുഭവങ്ങളെ വി. ഗ്രന്ഥത്തിന്റെ വെളിച്ചത്തിലും സഭയുടെ പാരമ്പര്യങ്ങളുടെ പശ്ചാത്തലത്തിലും വിശ്വാസ സത്യങ്ങളായി സഭ പഠിപ്പിക്കുന്നു.

### 1. ദൈവമാതാവ് (Theotokos)

രക്ഷാകരപദ്ധതിയിൽ മറിയത്തിന്റെ പങ്കാളിത്തം ദൈവപുത്രന് അമ്മയായതിലാണ്. വി. ബൈബിളിൽ പരോക്ഷമായി കാണുന്നതാണ് ദൈവമാതാവ് എന്ന വിശേഷണം. യേശു ദൈവപുത്രനാണെങ്കിൽ അവന്റെ




അമ്മ ദൈവമാതാവാണ്. "കർത്താവിന്റെ അമ്മ" എന്ന് എലിസബത്ത് മറിയത്തെ അഭിവാദ്യം ചെയ്യുന്നത് ദൈവമാതൃത്വത്തിന്റെ പ്രഖ്യാപനമാണ് (ലൂക്ക 1:43).

ക്രൈസ്തവ മത വിശ്വാസത്തിന്റെ ആദ്യ നൂറ്റാണ്ടു മുതൽ സഭാ പിതാക്കന്മാരായ വി. അത്തനാസിയോസും, ഗ്രിഗറി നസിയാൻസനും അലക്സാണ്ഡ്രിയായിലെ സിറിലും മറിയത്തെ ദൈവമാതാവെന്ന് പഠിപ്പിച്ചിരുന്നു. യേശുവിലെ ദൈവത്വവും മനഷ്യത്വവും പരസ്പരം വേർപ്പെടുത്തി മറിയത്തിൽ നിന്നും മനുഷ്യനായ യേശുവാണ് ജനിച്ചതെന്ന് നെസ്തോറിയസ് പഠിപ്പിച്ചു.എതിനാൽ മറിയത്തെ ദൈവമാതാവെന്ന് വിളിക്കാൻ പാടില്ല. എന്നാൽ സഭാ പാരമ്പര്യത്തിന്റെയും ദൈവശാസ്ത്ര നിഗമനങ്ങളുടെയും വെളിച്ചത്തിൽ മറിയത്തെ ദൈവമാതാവെന്ന് വിളിക്കുന്നത് ശരിയാണെന്ന് അലക്സാണ്ഡ്രിയായിലെ സിറിൽ പറഞ്ഞു. നെസ്തോറിയൻ സിദ്ധാന്തത്തെ നിരാകരിച്ചുകൊണ്ട് 431-ൽ കൂടിയ എഫേസൂസ് സുന്നഹദോസാണ് മറിയത്തിന്റെ ദൈവമാതൃത്വം ഔദ്യോഗികമായി നിർവ്വഹിച്ചത്.

"പരിശുദ്ധ കന്യകയിൽ നിന്നും ആദ്യം ഒരു സാധാരണ മനുഷ്യൻ പിറക്കുകയും അവനിൽ വചനം ഇറങ്ങി വരുകയുമല്ല ചെയ്തത്. ഉദരത്തിൽ വെച്ചു തന്നെ മാംസത്തോട് ഐക്യപ്പെട്ടുകൊണ്ട് വചനമാണ് മാംസം ധരിച്ച് പിറക്കുന്നത്. അവൻ ദൈവത്തിന്റെ പുത്രനും പരിശുദ്ധ ത്രിത്വത്തിലെ രണ്ടാമത്തതെ ആളുമാണ്. അതുകൊണ്ട് സഭ മറിയത്തെ ദൈവാത്മാവെന്ന് വിളിക്കുന്നു. (CCC 495)"

1539 ൽ എഫേസൂസ് കൗൺസിൽ നിർവചനത്തെ അംഗീകരിച്ചുകൊണ്ട് ലൂഥർ എഴുതി, "മറിയം ദൈവത്തിന്റെ അമ്മയാണെന്ന വസ്തുത സുന്നഹദോസിന്റെ പുതിയ സൃഷ്ടിയല്ല. പ്രത്യുത വി. ഗ്രന്ഥത്തിൽ അടിസ്ഥാവനമുള്ളതും സഭയുടെ ആരംഭം മുതൽ വിശ്വസിച്ചിരുന്നതുമായ ഒരു സത്യമാണ്." (കോട്ടയ്ക്കൽ ജോസഫ്, ഇതാ നിന്റെ അമ്മ, P59,1999)

ദൈവപുത്രന് അമ്മയാകാനുള്ള മറിയത്തിന്റെ സമ്മതം അവളുടെ സ്വതന്ത്രമായ ഇഷ്ടവും തീരുമാനവുമായിരുന്നു. ദൈവത്തിന് തന്നെ പൂർണ്ണമായും നൽകി അവൾ ദൈവമാതാവായി. പരിശുദ്ധ കന്യക മറിയത്തിന്റെ ദൈവമാതൃത്വം ദൈവകൃപയുടെ ഫലമായിരുന്നു. മനുഷ്യവർഗ്ഗത്തോടുള്ള ദൈവത്തിന്റെ രക്ഷാകരമായ കാരുണ്യത്തിന്റെ വെളിപ്പെടലാണ് മറിയത്തിന്റെ സവിശേഷമായ സ്ഥാനത്തിൽ നാം കാണുന്നത്.

### 2. മറിയത്തിന്റെ കന്യകാത്വം

ആദ്യം കാലം മുതൽ മറിയത്തിന്റെ കന്യാകത്വം വിശ്വാസസത്യമായി അംഗീകരിച്ചിരുന്നു. മറിയം നിത്യകന്യകയാണെന്ന് സഭ പഠിപ്പിക്കുന്നു. ദൈവപുത്രനെ പ്രസവിക്കുന്നതിന് മുമ്പും , പ്രസവിക്കുന്ന സമയത്തും അതിനു ശേഷവും മറിയം കന്യകയായിരുന്നു.

മറിയം നിത്യകന്യകയാണെന്നുള്ള വിശ്വാസത്തെ ആദ്യമായി ഔദ്യോഗികമായി പഠിപ്പിച്ചത് 553-ൽ കൂടിയ രണ്ടാം കോൺസ്റ്റാന്റിനോപ്പിൾ കൗൺസിലാണ്. രണ്ടാം വത്തിക്കാൻ കൗൺസിൽ മറിയത്തെ നിത്യകന്യകയാണെന്നും അമ്മയെന്നുമാണ് വിശേഷിപ്പിക്കുന്നത്. "വിശ്വാസികൾ മഹത്വപൂർണ്ണയും നിത്യകന്യകയും നമ്മുടെ ദൈവവും കർത്താവുമായ ഈശോമിശിഹായുടെ മാതാവായ മറിയത്തിന്റെ സ്മരണ ആചരിക്കേണ്ടതാണ്"(തിരുസഭ 52).

മറിയം ദൈവപുത്രനെ ഗർഭം ധരിക്കുന്നത് പരിശുദ്ധാത്മാവിന്റെ ശക്തിയാലാണ് (ലൂക്ക 1:26-38).സ്ത്രീ-പുരുഷ സംസർഗ്ഗത്തിലൂടെയല്ല യേശു ജനിക്കുന്നത്. ആത്മാവും ശരീരവും പൂർണ്ണമായും ദൈവത്തിന് സമർപ്പിക്കുന്നതാണ് കന്യാത്വം എന്ന സഭാപിതാക്കന്മാരുടെ ചിന്ത മറിയത്തിന്റെ കന്യാത്വത്തെ സാക്ഷ്യപ്പെടുത്തുന്നു.

### രണ്ടാം വത്തിക്കാൻ കൗൺസിൽ പഠിപ്പിക്കുന്നു

"തന്റെ ദിവ്യമണവാളനോടുള്ള വിവാഹ വാഗ്ദാനം

പരിശുദ്ധമായും അഭംഗുരമായും കാത്തുസൂക്ഷിക്കുന്ന സഭ ഒരു കന്യകയത്രേ. സ്വനാഥന്റെ മാതാവിനെ അനുകരിച്ചുകൊണ്ട് പരിശുദ്ധാത്മാവിന്റെ ശക്തിയാൽ അഖണ്ഡമായ വിശ്വാസവും പ്രതീക്ഷയും ആത്മാർത്ഥമായ ഉപവിയും കന്യാത്വ പരിശുദ്ധിയോടെ അവൾ കാത്തുസൂക്ഷിക്കുന്നു" (തിരുസഭ 64).

### 3. മറിയത്തിന്റെ അമലോത്ഭവം (The Immaculate Conception of Mary)

1854 ഡിസംബർ 8–ാം തീയതി ഒൻപതാം പീയൂസ് മാർപാപ്പാ "അവാച്യനായ ദൈവം (Ineffabilis Deus) എന്ന ചാക്രിക ലേഖനത്തിലൂടെ മറിയത്തിന്റെ അമലോത്ഭവം വിശ്വാസസത്യമായി പ്രഖ്യാപിച്ചു. അതിൽ ഇപ്രകാരം പറയുന്നു; "മനുഷ്യവർഗ്ഗത്തിന്റെ രക്ഷകനായ യേശുക്രിസ്തുവിന്റെ യോഗ്യതകളെ മുൻനിർത്തി സർവ്വശക്തനായ ദൈവത്തിന്റെ പ്രത്യേക കൃപയാലും അനുഗ്രഹത്താലും പരിശുദ്ധ കന്യാകമറിയം തന്റെ ഉത്ഭവത്തിന്റെ ആദ്യ നിമിഷം മുതൽ ജന്മപാപത്തിന്റെ യാതൊരു മാലിന്യവും ഏശാതെ കാത്തുസൂക്ഷിക്കപ്പെട്ടു എന്നത് വെളിപ്പെടുത്തപ്പെട്ട സത്യമാണെന്നും ആകയാൽ എല്ലാ വിശ്വാസികളും ഇത് എന്നും ഉറപ്പായി വിശ്വസിക്കണമെന്നും പ്രഖ്യാപിക്കുന്നു." (ഇതാ നിന്റെ അമ്മ, 74)

മറിയത്തിന്റെ അമലോത്ഭവം സഭയിൽ വിശ്വാസസത്യമായി രൂപപ്പെട്ടത് വിശുദ്ധ പാരമ്പര്യങ്ങളിലൂടെയാണ്. നാലാം നൂറ്റാണ്ടുമുതലുള്ള സഭാപിതാക്കന്മാരുടെ പ്രബോധനങ്ങളിൽ അമലോത്ഭവ സൂചനകൾ കാണാം. 11–ാം നൂറ്റാണ്ടുമുതൽ മറിയത്തിന്റെ അമലോത്ഭവം പൗരസ്ത്യ സഭകൾ അംഗീകരിച്ചിരുന്നതായി സാക്ഷ്യമുണ്ട്. കന്യകയും പരിശുദ്ധയുമായ മറിയം ഈ ലോകത്തിലേക്ക് പ്രവേശിച്ചപ്പോൾ ഉത്ഭവപാപത്തിൽ അകപ്പെട്ടിരുന്നില്ല. ക്രിസ്തുവിലൂടെ ലഭ്യമാകുന്ന രക്ഷാകര കൃപ മുൻകൂർ മറിയത്തിന് ദൈവം നല്കി. അവൾ ഉത്ഭവ പാപത്തിൽപ്പെടാതെ കാത്തുസൂക്ഷിക്കാൻ. ദൈവാവിഷ്കാരത്തിന്റെ ഭാഗമായതിനാൽ അമലോത്ഭവം മരിയ ഭക്തിയുടെ അടിസ്ഥാന പ്രമാണമാണ്. നമ്മുടെ ആരാധനാക്രമത്തിൽ അത് ആഘോഷിക്കണം.

### 4. സ്വർഗ്ഗാരോപണം (Assumption of Mary)

1950 നവംബർ 1–ാം തീയതി പന്ത്രണ്ടാം പീയൂസ് മാർപാപ്പ "പരമകാരുണികനായ ദൈവം" (Munifecentessimus Deus) എന്ന ചാക്രിക ലേഖനത്തിലൂടെ മറിയത്തിന്റെ സ്വർഗ്ഗാരോപണം ഒരു വിശ്വാസ സത്യമായി പ്രഖ്യാപിച്ചു.

"അമലോത്ഭവയും ദൈവമാതാവും നിത്യകന്യകയുമായ മറിയം തന്റെ ഇഹലോകജീവിതത്തിന്റെ അവസാനം ആത്മശരീരങ്ങളോടെ സ്വർഗ്ഗീയ മഹത്വത്തിലേക്ക് സംവഹിക്കപ്പെട്ടു എന്നത് ദൈവം വെളിപ്പെടുത്തിയ സത്യമാണെന്ന് നാം പ്രഖ്യാപിക്കുന്നു" (CCC.966).

മറിയം യേശുവിന് ശാരീരിക ജന്മം നൽകുക മാത്രമല്ല അവന്റെ രക്ഷാകര ദൗത്യത്തിൽ സഹകാരിയും





ആകുന്നു. അതിനാൽ ഉത്ഥാനത്തിലും അവൾ അവനോട് കൂടിയാണ്. ഈ അർത്ഥത്തിൽ മറിയത്തിന്റെ സ്വർഗ്ഗാരോപണത്തിന് വേദപുസ്തകാടിസ്ഥാനം ഉണ്ട്. ആറാം നൂറ്റാണ്ടിൽ മറിയത്തിന്റെ നിദ്രയുടെ തിരുനാൾ ആദ്യം പൗരസ്ത്യസഭയിലും തുടർന്ന് പാശ്ചാത്യ സഭയിലും ആഘോഷിച്ചു തുടങ്ങി. (കോട്ടയ്ക്കൽ, ഇതാ നിന്റെ അമ്മ 88-89).

മറിയത്തിന്റെ സ്വർഗ്ഗാരോപണത്തിൽ തന്റെ പുത്രനോടുള്ള ഐക്യത്തിൽ മറിയം പൂർണ്ണത യിലെത്തിയതിനെയാണ് ആഘോഷിക്കുക. അവളുടെ അസ്ഥിത്വം മുഴുവനും ആത്മാവും ശരീരവും ദൈവമഹത്വത്തിൽ നിറയുന്നു. എല്ലാ ക്രിസ്ത്യാ നികൾക്കും ലഭിക്കാനിരിക്കുന്ന നിത്യസൗഭാഗ്യത്തിന് മറിയം ആദ്യം അർഹയായി. നമുക്ക് മുമ്പിൽ മാതൃകയും സാക്ഷ്യവുമായി മറിയം നിൽക്കുന്നു

### ഉപസംഹാരം

മാതാവിനോടുള്ള ഭക്തിയിൽ ആഴപ്പെടാൻ നമ്മെ സഹായിക്കുന്ന ഈ വിശ്വാസ സത്യങ്ങൾ ഒരുവന്റെ ജീവിതം ഏപ്രകാരം വിശുദ്ധമായി കാത്തുസൂക്ഷിച്ച് ത്രിയേകദൈവത്തിലും അവിടുന്ന് നൽകുന്ന രക്ഷയിലും പങ്കാളിയായി വിശ്വാസത്തിൽ വളരാൻ നമുക്ക് അറിവ് നൽകുന്നു. അത്യന്തികമായി പരിശുദ്ധ കന്യക മറിയത്തിനോടുള്ള ആദരവിന്റെ ഭാഗമാണിവ. സഹരക്ഷ കയും ദൈവമാതാവും നിത്യകന്യകയുമായ മറിയ ത്തിന്റെ മാദ്ധ്യസ്ഥം എന്നും നമുക്ക് അനുഗ്രഹത്തിന് വഴിയാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

# പരിശുദ്ധ മറിയത്തിന്റെ സ്തോത്രഗീതം സ്ത്രീ സ്വാതന്ത്ര്യത്തിന്റെ കാഹളം



റവ. സി. അഞ്ജലി തെരേസ് ഡി. എം

എന്നും നമ്മുടെ മാധ്യമങ്ങളിൽ നിറഞ്ഞു നിൽക്കുന്ന ഒരു വിഷയമാണ് സ്ത്രീ പീഢനം. കൊച്ചു കുട്ടികൾ മുതൽ വൃദ്ധർ വരെ പീഡിപ്പിക്കപ്പെടുന്ന സ്ഥിതിവിശേഷം ഇന്ത്യയിലും പ്രത്യേകിച്ച് നമ്മുടെ കൊച്ചു കേരളത്തിലും വർദ്ധിച്ചുവരുന്ന ഭീകരമായ അവസ്ഥ. വാഹനയാത്രയിലോ, ജോലിസ്ഥലത്തോ, പഠിക്കുന്നിടത്തോ, വീട്ടിലോ ഒരിടത്തും സുരക്ഷിതത്വം ഇല്ലാത്ത അവസ്ഥ. എന്തുകൊണ്ട് നമ്മുടെ നാട്ടിൽ ഇതുപോലുള്ള പീഢനങ്ങൾ വർദ്ധിച്ചവരുന്നു? എന്തുകൊണ്ട് ആരും കണ്ടില്ലെന്നു നടിക്കുന്നു? എന്താണ് ഇതിനു പരിഹാരം?



എങ്ങനെ ഇതിനെ നിയന്ത്രിക്കാം? ഇല്ലാതാക്കാം? ഇങ്ങനെ എത്രപേർക്ക് ഇതിനെതിരെ ആത്മാർത്ഥമായി ചിന്തിക്കാനും പ്രവർത്തിക്കാനും സാധിക്കുന്നുണ്ട്? ഓരോ സംഭവങ്ങൾ കേൾക്കുമ്പോഴും കാണുമ്പോഴും വായിക്കുമ്പോഴും നമ്മൾ പറയുന്ന ഒരു വാക്ക് ഉണ്ട് 'കഷ്ടം'. അതിനപ്പുറം നാം എന്തു ചെയ്യുന്നു?

സ്ത്രീകൾ ഇന്ന് അനുഭവിക്കുന്ന യാതനകൾക്ക് മറു മരുന്ന് കണ്ടുപിടിച്ചേ പറ്റൂ. പുറത്തു നിന്ന് ആര് പ്രതിരോധിച്ചാലും ഫലമില്ല. അത് സ്ത്രീയുടെ ഉള്ളിൽ നിന്ന് ഉയരണം. അവളുടെ സഹനശക്തി, ജീവശക്തി, ത്യാഗ ശക്തി, സ്നേഹശക്തി കണ്ടെത്തുന്ന കരുത്ത് അവൾ സമ്പാദിക്കണം.

ഇന്ന് സ്ത്രീകളെ സംബന്ധിച്ച് വളരെ വികലമായ ചിന്തകൾ വളർന്ന് വരുന്ന കാലഘട്ടമാണ്. അതുപോലെ തന്നെ ലൈംഗീകതയെ സംബന്ധിച്ച് കാപട്യം പുലർത്തുന്ന കേരളീയ സമൂഹം. ലൈഗീകത എന്ന വാക്ക് കേൾക്കുമ്പോൾ തന്നെ അശ്ലീലമായ, അസ്സന്മാർഗ്ഗികമായ, വിലക്കപ്പെട്ട എന്തോ ഒന്ന് കേട്ട പ്രതീതിയാണ് പലരിലും ഉണ്ടാകുന്നത്. മനുഷ്യരാശിയുടെ നില നിൽപ്പിന് ദൈവം ഒരുക്കിയിരിക്കുന്ന പവിത്രമായ ഒരു ശക്തിയാണ് ലൈംഗീകത എന്ന് പലരും ഓർക്കാറില്ല. വ്യക്തിത്വത്തിന്റെയും സാന്മാർഗ്ഗിക ബോധത്തിന്റെയും അടിസ്ഥാന ഘടകങ്ങളിൽ ഒന്നാണ് ലൈംഗീകത. ലൈംഗീകതയെകുറിച്ച് തികച്ചും ഭാവാത്മകമാണ് ബൈബിളിലെ സന്ദേശം. ലൈംഗീകത പാപമാണെന്ന് ബൈബിൾ പഠിപ്പിക്കുന്നില്ല. ദമ്പതികളുടെ പരസ്പര ഹൃദയൈക്യത്തിനും സന്താനോത്പാദനത്തിനുമായി ദൈവ നിശ്ചിതമായ നന്മയാണ് ലൈംഗീകത. ലൈംഗീകത ദൈവിക ദാനമാണ്.

സ്ത്രീകളെ മഹത്വമുള്ള മനുഷ്യവ്യക്തികളായി കാണുന്നതിനു പകരം അവളെ ഉപഭോഗവസ്തുവായി തരം താഴ്ത്തുന്ന സമൂഹത്തിൽ ലൈംഗീക അതിക്രമങ്ങൾ സാധാരണമാണ്. എന്നാൽ സ്ത്രീകളുടെ മനുഷ്യ മഹത്വവും തുല്യതയും അംഗീകരിച്ച്, ആദരം അർഹിക്കുന്നവരാണിവർ എന്ന സാമൂഹികാവസ്ഥ ജനിക്കുമ്പോൾ സ്ത്രീകൾക്കെതിരെയുള്ള ലൈംഗീകാതിക്രമങ്ങൾക്ക് അറുതിവരും.

സ്ത്രീത്വത്തിന്റെ ഏറ്റം മനോഹരവും ശ്രേഷ്ഠവുമായ മാതൃക പരി. കന്യാമറിയമാണ്! എങ്ങനെയാണ് പരിശുദ്ധ അമ്മയ്ക്ക് ഇത്ര വലിയ സ്തോത്രഗീതം പാടാൻ സാധിച്ചത്? 'രക്ഷകന്റെ അമ്മ' എന്ന ചാക്രികലേഖനത്തിൽ വിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപ്പാപ്പ മാതാവിന്റെ സ്തോത്ര ഗീതത്തെ സാമൂഹിക നീതിയ്ക്കു വേണ്ടിയുള്ള വിവേചന ഗീതമെന്ന് അസന്നിഗ്ദ്ധമായി പഠിപ്പിക്കുന്നു. മാതാവിന്റെ ഹൃദയത്തിൽ നിന്ന് അവളുടെ വിശ്വാസത്തിന്റെയും ദൈവാശ്രയബോധത്തിന്റെയും ആഴത്തിൽ നിന്നുള്ള ശബ്ദമാണ് സ്തുതിഗീതത്തിൽ മുഴങ്ങുന്നതെന്ന് പാപ്പാ ചൂണ്ടിക്കാണിക്കുന്നു. രക്ഷയുടെ ദൈവമായ ദൈവം തന്റെ നന്മയുടെയും ശ്രീഭണ്ഡാരത്തിൽ നിന്നുള്ള സ്നേഹം വിശക്കുന്നവരോടും പാവപ്പെട്ടവരോടും പീഡിപ്പിക്കപ്പെട്ടവരോടുള്ള സ്നേഹമായിട്ടാണ് പ്രകടിപ്പിക്കുന്നത്. സ്തോത്രഗീതം പ്രഘോഷിക്കുന്നതും ഈ ദൈവിക വിമോചനദൗത്യമാണെന്നും മാർപ്പാപ്പ ഓർമ്മിപ്പിക്കുന്നു.

പരിശുദ്ധ അമ്മയുടെ ഈ സ്തോത്രഗീതത്തിലെ ഏതാനും ആശയങ്ങളെ എടുത്ത് സ്ത്രീ ശാക്തീകരണ വുമായി ബന്ധപ്പെടുത്തി ചിന്തിക്കുകയാണ് ഈ ലേഖ നത്തിലൂടെ.

ഒന്നാമതായി, ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട സ്വാഭിമാനമുള്ള ഒരു സ്ത്രീയായി മറിയം സ്തോത്രഗീ തത്തിൽ പ്രത്യക്ഷപ്പെടുന്നു. ദൈവ കാരുണ്യത്തിനുമു മ്പിൽ സ്വയം തിരിച്ചറിയുന്ന മറിയമാണ് സ്തോത്രഗീത ത്തിലുള്ളത്. മറിയം തന്റെ ശക്തിയും ആത്മാവബോ ധവും തേടുന്നത് പുരുഷസമൂഹത്തിൽ നിന്നല്ല, മറിച്ച് ദൈവത്തിൽ നിന്നാണ്. 'ശക്തനായവൻ എനിക്ക് വൻ കാര്യങ്ങൾ ചെയ്തിരിക്കുന്നു' എന്നാണ് മറിയത്തിന്റെ അവബോധം. സ്ത്രീ ശാക്തീകരണ മേഖലയിൽ നമുക്ക് ഉൾക്കൊള്ളാവുന്ന ആദ്യ പാഠമാണിത്. സ്ത്രീ ശാക്തീ കരണം പുരുഷന്മാരുടെ ഔദാര്യമായി കിട്ടേണ്ട ഒന്നല്ല, മറിച്ച് സ്ത്രീകൾ അത് സ്വയം നേടിയെടുക്കേണ്ടതാണ്. സ്ത്രീ ശാക്തീകരണം നടക്കണമെങ്കിൽ സ്ത്രീകൾ തന്നെ അത് നേടിയെടുക്കാൻ മുന്നിട്ടിറങ്ങണം. അതി നായി എന്നെ ശക്തനാക്കുന്നവനിലൂടെ എനിക്കെല്ലാം സാധിക്കും എന്ന വിശ്വാസം വേണം. പെണ്ണായി പിറന്നത് എന്റെ മഹത്വത്തെ ഒട്ടും കുറയ്ക്കുന്നില്ല എന്ന വിശ്വാസം വേണം. ചുരുക്കി പറഞ്ഞാൽ സ്ത്രീ ശാക്തീകരണം ആത്യന്തികമായി ആരംഭിക്കേണ്ടത് തങ്ങളിൽ നിന്നുത ന്നെയാണെന്ന അവബോധമാണ് സ്ത്രീക്കാവശ്യം.

രണ്ടാമതായി, സ്തോത്രഗീതം പാടുന്ന മറിയം, അതിനു മുമ്പേതന്നെ ദൈവപുത്രന്റെ അമ്മയാകാനുള്ള തന്റെ സമ്മതം ജീവന്റെ ദൈവത്തിന് നൽകിയിരുന്നു. മറിയം അതുവഴി തന്റെ ലൈംഗീകതയെയും മാതൃത്വ ത്തെയും മഹത്വപ്പെടുത്തി. ഇന്നും ജീവന്റെ ദൈവ ത്തോട് ഭാവാത്മകമായി പ്രതികരിക്കാതെ സ്ത്രീശാക്തീ കരണം നേടാനാവില്ല. കാരണം യഥാർത്ഥത്തിൽ സ്ത്രീ ശാക്തീകരണം നടക്കണമെങ്കിൽ നമുക്ക് പ്രത്യേകിച്ച് സ്ത്രീകൾക്ക് ജീവനോടും ജീവിതത്തോടും ഭാവാത്മ കമായ നിലപാടുകൾ വേണം.

മനുഷ്യ ജീവൻ ദൈവദാനമെങ്കിൽ മൃഗസമാനം മനുഷ്യ ജീവിതം കഴിച്ചുകൂട്ടിയാൽ പോരാ. അത് മനു ഷ്യോചിതമായി പരിപോഷിപ്പിക്കപ്പെടണം. ജീവിത ത്തിന്റെ ഗുണമേന്മ വർദ്ധിപ്പിക്കണം. എന്നാൽ ഉന്നത ജീവിത നിലവാരം പുലർത്തുക എന്നല്ല. കാരണം ജീവി തനിലവാരം സാമ്പത്തിക സാമൂഹിക ചുറ്റുപാടു കൾക്കനുസരിച്ച് മാറിക്കൊണ്ടിരിക്കും.

മൂന്നാമതായി, സ്തോത്രഗീതത്തിൽ പരി. മറിയ ത്തിന്റെ ശബ്ദം പ്രവാചക ശബ്ദമാണെന്ന് ആദ്യ നൂറ്റാ ണ്ടുമുതൽ സഭാ പിതാക്കന്മാർ പഠിപ്പിച്ചിരിന്നു. സജീവ മായ ദൈവവചനം സ്വീകരിക്കുന്നവൻ എന്ന വിധത്തിൽ മാതാവ് ദൈവവചനത്തെ അക്ഷരാർത്ഥത്തിൽ സ്വീക രിച്ച വ്യക്തി എന്ന നിലയിൽ പ്രവാചകന്മാരുടെ നിര യിൽ പ്രമുഖസ്ഥാനം അർഹിക്കുന്നു. അബ്രഹാമിനോട് വാഗ്ദാനങ്ങളിൽ വിശ്വസ്തനായിരുന്ന ദൈവം സാമൂ ഹിക സാംസ്കാരിക, സാമ്പത്തിക അസമത്വങ്ങൾക്കെ തിരെ ചരിത്രത്തിൽ ഇടപെടുമെന്ന് യേശുവിന്റെ വര വിനെ മുൻനിർത്തി മാതാവ് പ്രവചിച്ചു. അതായത് മറിയം സകല മർദ്ദക സംവിധാനങ്ങൾക്കെതിരെ തന്റെ പ്രവാ ചകസ്വരം ഉയർത്തുന്നു. ദരിദ്രരെ പരിപോഷിപ്പിക്കുകയും മർദ്ദകരെ തകിടം മറിക്കുകയും ചെയ്യുന്ന ദൈവനീതി യുടെ പ്രവാചകയായി മാറുന്ന മറിയം തിന്മനിറഞ്ഞ സാമൂഹിക സംവിധാനങ്ങൾക്കെതിരെ പ്രതികരിച്ച പഴയനിയമ പ്രവാചകന്മാരെപ്പോലെ മർദ്ദകസംവിധാന ങ്ങളെ മറിയം തന്റെ പ്രവാചക ധർമ്മത്തിനു വിധേയമാ ക്കുന്നു.

സ്ത്രീ ശാക്തീകരണം ഫലപ്രദമായി നടത്തണമെ ങ്കിൽ സ്ത്രീകളെ അടിച്ചമർത്തുന്ന സംവിധാനക്രമങ്ങൾ പ്രവാചകബുദ്ധ്യാ വിമർശിക്കപ്പെടണം. സ്ത്രീകളെ നിയ ന്ത്രിച്ചു നിർത്താൻ തത്രപ്പെടുന്ന പുരുഷമേധാവിത്വവും സ്ത്രീകളെ പരമാവധി ഒഴിവാക്കി നിർത്തുന്ന രാഷ്ട്രീയ സംഘടനകളും ഇതിൽപ്പെടുന്നു. സഭാ സമൂഹത്തെ സംബന്ധിച്ചും ഇത് ബാധകമാകാം 'ഞങ്ങൾ സഭയിൽ ആരുമല്ല എന്ന തോന്നൽ, അന്യവത്കരണത്തിന്റെ അനുഭവം സ്ത്രീകൾക്കുണ്ടാകുന്നുവെങ്കിൽ അത്തരം സഭാ സംഘടനകളും പ്രവാചകധർമ്മത്തിന് വിധേയമാ ക്കണം'.

ഇത്തരം സംവിധാനക്രമങ്ങൾക്കെതിരെ പ്രവാചക സ്വരമുയർത്തുക എന്നു പറയുന്നത് വെറുമൊരു സാമൂ ഹിക വിമർശനം നടത്തുക എന്നതിൽനിന്ന് വ്യത്യസ്ത മാണ്. പ്രവാചകസ്വരം എപ്പോഴും മർദ്ദകരുടെ മനസാ ക്ഷിക്ക് എതിരാണ്. പ്രവാചകൻ എന്നും പ്രവാചകനാ ണ്. സ്ത്രീശക്തീകരണത്തിന്റെ ഒരു മാർഗ്ഗവും ലക്ഷ ണവുമാണ് സ്ത്രീകളിൽ നിന്നുയരുന്ന പ്രവാചക ശബ്ദം. മനുഷ്യോചിതമല്ലാത്ത ഏതു നീക്കവും നിലപാടും തീരു മാനവും എതിർക്കപ്പെടണം. അതിനുമാത്രം അഭിമാനം ഉള്ളവർക്കെ അത് സാധിക്കൂ. മറിയത്തിന്റെ സ്തോത്ര ഗീതം ഇതിന് പ്രചോദനവും മാതൃകയുമാണ്.

മറ്റ് വാക്കുകളിൽ പറഞ്ഞാൽ അസന്മാർഗ്ഗികതയും അസമത്വവും ഉച്ചനീചത്വങ്ങളും ചൂഷണ മനോഭവവും സ്വാതന്ത്ര്യനിഷേധവും അവകാശലംഘനവും നടമാടി യിരുന്ന യഹൂദ സമൂഹത്തിലെ ശക്തന്മാരെയും അഹ ങ്കാരികളെയും സമ്പന്നരെയും ദൈവം അവരുടെ രാജ കീയ സിംഹാസനങ്ങളിൽ നിന്ന് താഴെയിറക്കുമെന്നും ചിതറിക്കുമെന്നും ശൂന്യതയിൽ പറഞ്ഞയക്കുമെന്നും പകരം വിനീതരെ ഉയർത്തുകയും അവരെ സംതൃപ്ത രാക്കുകയും ചെയ്യുമെന്നും മുന്നറിയിപ്പ് നൽകിക്കൊണ്ട് ഒരു സാമൂഹിക-ധാർമിക-സാമ്പത്തിക വിപ്ലവത്തിന് ആഹ്വാനം നൽകുന്ന മറിയം സഭയുടെ പ്രവാചകധർമ്മ ത്തിന്റെ മുന്നോടിയാണ്.

കഴിഞ്ഞ നാളുകളിൽ നിന്ന് വ്യത്യസ്തമായി സഭ ഈ കാലഘട്ടത്തിൽ സ്ത്രീകളുടെ സഭയിലെ പ്രാധാന്യത്തെ ക്കുറിച്ച് കൂടുതൽ ആഴമായി ചിന്തിച്ചു തുടങ്ങിയിട്ടുണ്ട്. കഴിഞ്ഞ കാലങ്ങളിലെക്കാൾ കൂടുതൽ പ്രാധാന്യവും പങ്കാളിത്തവും സ്ത്രീകൾക്ക് നൽകുന്നതിനുള്ള പദ്ധ തികൾ ആവിഷ്കരിക്കുന്നുണ്ട്. ഉദാഹരണത്തിന് 87-ാം സഭാസംഗമം അടൂരിൽവച്ച് നടന്നപ്പോൾ മാതൃ സംഘ ടനയുടെ കൂട്ടായ്മയിൽ അത്യഭിവന്ദ്യ കാതോ

ലിക്കാബാവാ തിരുമേനി പ്രസംഗിച്ചത് ഓർക്കുന്നു "അമ്മമാരെ, നിങ്ങളുടെ ജോലി, പള്ളിയും പരിസരവും വൃത്തിയാക്കലോ, പൂവയ്ക്കുന്നതോ, ഭക്ഷണം ഉണ്ടാക്കുന്നതോ മാത്രമായി ഒതുങ്ങിപ്പോകരുത്. ഇടവകകളിൽ തീരുമാനമെടുക്കുന്ന സമിതികളിൽ നിങ്ങൾ അംഗങ്ങളായിരിക്കണം. സഭയ്ക്കുവേണ്ടി ധാരാളം നന്മകൾ നിങ്ങളിൽ നിന്ന് ഉണ്ടാകണം" എന്ന്.

നാലമാതായി, സ്തോത്രഗീതത്തിലെ മറ്റൊരാശയം പരി. മറിയത്തിന്റെ താഴ്മയാണ്. 'എന്റെ ചിത്തം എന്റെ രക്ഷകനായ ദൈവത്തിൽ ആനന്ദിക്കുന്നു'. 'അവൻ തന്റെ ദാസിയുടെ താഴ്മയെ നോക്കി കണ്ടു' എന്ന് മറിയം ദൈവത്തെ പ്രകീർത്തിക്കുമ്പോൾ സമൂഹത്തിൽ അടിച്ചമർത്തപ്പെട്ടവളും അവഗണിക്കപ്പെട്ടവളും നിന്ദിക്കപ്പെട്ടവളും ആയ ഒരു സ്ത്രീ എന്ന തന്റെ താഴ്മാവസ്ഥയിൽ നിന്ന് 'രക്ഷിക്കുവാൻ' ദൈവം മനുഷ്യനായി അവതരിക്കുന്നതിനുള്ള മാതാവിന്റെ ആനന്ദമാണ് സ്തോത്രഗീതത്തിൽ നിറഞ്ഞ് തുളുമ്പുന്നത്.

സ്തോത്രഗീതത്തിലെ 'തന്റെ ദാസിയുടെ താഴ്മ' എന്ന പദപ്രയോഗത്തെ ദൈവത്തിന്റെ അമ്മയായി തെരഞ്ഞെടുക്കപ്പെട്ട സ്ത്രീയുടെ 'ആത്മീയ മനോഭാവമായി' മാത്രം കാണുന്നത് സ്തോത്രഗീതം ഉയർത്തുന്ന സാമൂഹിക നീതിക്കുവേണ്ടിയുള്ള വിശപ്പിന് കടകവിരുദ്ധമാണ്.

'താഴ്മയെ നോക്കിക്കണ്ടു' എന്ന വാക്കിന്റെ അർത്ഥം സ്തോത്രഗീതത്തിലെ മറ്റ് വാക്കുകളോടും ചേർത്ത് നാം വ്യാഖ്യാനിക്കേണ്ടതുണ്ട്. താഴ്മയുള്ളവർക്ക് എതിരായി സ്തോത്രഗീതത്തിൽ മാതാവ് സൂചിപ്പിക്കുന്നത് അഹങ്കാരികളെയും ശക്തന്മാരെയും സമ്പന്നന്മാരെയുമാണ്. താഴ്ചമയുള്ളവർ ദൈവഭയമുള്ളവരും വിശക്കുന്നവരും ഇസ്രയേലുമാണ്. ഇവർക്കുവേണ്ടിയാണ് ദൈവം പ്രവർത്തനനിരതനാകുന്നത്. അഹങ്കാരികളെ ചിതറിച്ച് ദൈവം താഴ്മയുള്ളവരെ ഉയർത്തുന്നു. നിലം പരിശാക്കുന്നു. സമ്പന്നരെ വെറും കൈയോടെ പറഞ്ഞയച്ച് പാവപ്പെട്ടവരെ തൃപ്തരാക്കുന്നു.

പാവങ്ങളോട് പക്ഷം ചേരൽ എന്ന് പറയുമ്പോൾ സമ്പന്നർക്ക് എതിരെ പോരാടുക എന്നല്ല അർത്ഥമാക്കുന്നത്. മറിച്ച്, പാവപ്പെട്ടവരോട് കൂടുതൽ ശ്രദ്ധ എന്നാണർത്ഥം. അതുപോലെ സ്ത്രീക്ക് കൂടുതൽ ശക്തി പകരുക, അവരുടെ ജീവിതാവസ്ഥയെ ബലപ്പെടുത്തുക, സമൂഹത്തിൽ അവർക്ക് സമത്വം നേടികൊടുക്കുക എന്നിവയും സ്തീശാക്തീകരണവുമായി ബന്ധപ്പെടുത്തി നാം ചിന്തിക്കേണ്ടതാണ്.

സ്ത്രീ ശാക്തീകരണം ലക്ഷ്യമാക്കിയുള്ള മരിയൻ ചിന്തകൾ വിനീതവിധേയയായ ഒരു സ്ത്രീയെക്കാളും ദൈവത്തോടുപോലും ന്യായമായ സംശയനിവാരണം നടത്തിയ, ചിന്നിചിതറിയ ശിഷ്യന്മാരെ അതിശയിപ്പിക്കുന്ന ധൈര്യത്തോടെ കുരിശിൻ ചുവട്ടിൽ നിന്ന, ശിഷ്യന്മാരെ ശക്തിപ്പെടുത്തി, പന്തക്കൊസ്തുനാളിൽ അവരെ ഒരുമിച്ച് ഇരുത്തിയ ധീരയും ശക്തയും നേതൃത്വപാടവമുള്ള ഒരു സ്ത്രീയെയാണ് പരി. മറിയത്തിൽ നാം കാണേണ്ടത്.

അഞ്ചാമതായി, സ്തോത്രഗീതത്തിലെ മറ്റൊരു പ്രബലമായ സന്ദേശം ദൈവരാജ്യമാണ്. ശക്തന്മാരാലും സിംഹാസനങ്ങളിൽ ഇരിക്കുന്ന അധികാരവർഗ്ഗത്താലും ചൂഷണം ചെയ്യപ്പെടുന്നവർക്കുവേണ്ടി ദൈവം ചരിത്രത്തിൽ ഇടപെടുമെന്നും നീതിയും സമാധാനവും സ്നേഹവും മനുഷ്യരുടെയിടയിൽ പുനഃസ്ഥാപിക്കുമെന്നും മരിയഗീതം പ്രത്യാശിക്കുന്നു. ദൈവരാജ്യം എന്നത് വരുവാനിരിക്കുന്ന ലോകത്തിന്റെ ഒരു അവസ്ഥയല്ല. മനുഷ്യാവതാരം മൂലം ദൈവരാജ്യം ഒരു യാഥാർത്ഥ്യമായി മാറി. അതിന്റെ പൂർത്തീകരണം മാത്രമാണ് നിത്യതയിൽ സംഭവിക്കുന്നത്. യേശുക്രിസ്തുവിന്റെ അത്ഭുതങ്ങളെല്ലാം തന്നെ ആരംഭിക്കപ്പെട്ടിരിക്കുന്ന ദൈവരാജ്യത്തിന്റെ അടയാളമായിട്ടാണ് വ്യാഖ്യാനിക്കപ്പെടുക. അന്ധതയും മുടന്തും ബധിരതയും കൂനും ജീവിതകാലത്ത് അനുഭവിച്ചവരെ യേശുക്രിസ്തു വിമോചനത്തിന്റെയും പ്രകാശത്തിന്റെയും അവസ്ഥയിലേയ്ക്ക് നയിക്കുന്നു. പാവപ്പെട്ടവരോടും വേശ്യകളോടും നീചവർഗ്ഗമെന്ന് യഹൂദവർഗ്ഗം കരുതിയിരുന്ന സമരിയാക്കാരോടും പക്ഷംചേർന്ന് വിശക്കുന്നവർക്ക് അപ്പം നൽകിയും സമത്വത്തിന്റെയും നീതിയുടെയും സമാധാനത്തിന്റെയും മൂർത്തരൂപമായ ദൈവരാജ്യത്തിന്റെ ഭാഗമായ, എന്നാൽ പൂർണ്ണതയിലേക്കുള്ള സാന്നിധ്യത്തെ യേശുക്രിസ്തു അറിയിക്കുന്നു. വിശക്കുന്നവരെ വിശിഷ്ടവിഭവങ്ങൾകൊണ്ട് സംതൃപ്തരാക്കി, സമ്പന്നരെ വെറുംകൈയ്യോടെ പറഞ്ഞയക്കുന്ന, അഹങ്കാരികളെ ചിതറിക്കുന്ന ദൈവത്തെ സ്തുതിക്കുക വഴി ദൈവരാജ്യം വിഭാവനം ചെയ്യുന്ന സമത്വത്തെയും നീതിയെയും ചൂഷണമില്ലായ്മയെയും മാതാവ് പുകഴ്ത്തുകയാണിവിടെ.

സ്ത്രീയും പുരുഷനും സമഭാവനയോടെ പരസ്പരം കാണുന്ന ഒരു നവമാനവികതയുടെ പ്രതീകമാണ് പരി. മറിയം. വ്യക്തിത്വത്തോട് ബഹുമാനമുള്ള, സ്വാതന്ത്ര്യത്തെ സംരക്ഷിക്കുന്ന ഏതൊരു വ്യക്തിയുടെയും മാതൃകയാണ് പരി. മറിയം. മറിയം വണക്കത്തിന്റെ മാത്രം പാത്രമല്ല, ആത്മാഭിമാനത്തോടെ ജീവിക്കാൻ ആഗ്രഹിക്കുന്നവർക്ക് ഉത്തേജനമാണ്. ഭക്തിയുടെ അൾത്താരയിലെ ശോഭയാർന്ന ബിംബം മാത്രമല്ല പരി. മറിയം. സ്ത്രീ ജീവിതത്തിന്റെ വിവിധ വഴികളിൽ സജീവസാന്നിധ്യമാണ്. ഇത് വ്യക്തമാക്കുന്നതാണ് സ്തോത്രഗീതത്തിൽ പ്രത്യക്ഷപ്പെടുന്ന മറിയത്തിന്റെ പ്രതിരൂപം. സ്ത്രീകളുടെ മാതൃകയായ അമ്മ. ദൈവഹിതം നിറവേറ്റുന്ന അമ്മ, മനുഷ്യ ജീവനെ സംരക്ഷിക്കുന്ന അമ്മ, പ്രവാചികയായ അമ്മ, താഴ്മാവസ്ഥയിൽ നിന്ന് രക്ഷകനായ ദൈവത്തിൽ ആനന്ദിക്കുന്ന അമ്മ.

ഈ അമ്മ സ്ത്രീകൾക്കു മാത്രമല്ല മാനവ സമൂഹത്തിനുമുഴുവൻ മദ്ധ്യസ്ഥയായ, സ്വർഗ്ഗത്തിലും ഭൂമിയിലും ഉണ്ടെന്ന പരിപൂർണ്ണ വിശ്വാസത്തോടെ സ്തോത്രഗീതം നമുക്ക് ആലപിക്കാം. വേറിട്ട ചിന്തകളോടെ...

# ചരിത്ര വീഥിയിൽ ചുരുളഴിയുന്ന ജപമാല രഹസ്യങ്ങൾ



റവ. ഫാ. ജോഷ്വാ കൊച്ചുവിളയിൽ

വിശുദ്ധനായ പാദ്രേ പിയോ ദിവസവും നാൽപ്പതു പ്രാവശ്യമെങ്കിലും ജപമാല പ്രാർത്ഥന നടത്തിയിരുന്നു. യേശു ക്രിസ്തുവിന്റെ തിരുമുറിവുകൾ സ്വശരീരത്തിൽ സഹനബുദ്ധിയോടെ അനുഭവിക്കാൻ സാധിച്ച പഞ്ചക്ഷതധാരിയായ പിയോ അച്ചൻ ജപമാലയെക്കുറിച്ച് ഇപ്രകാരം പറയുന്നുണ്ട്. “പിശാചുക്കളെ തോൽപ്പിക്കാനുള്ള ശരിയായ ആയുധമാണ് ജപമാല”. ജപമാലയിലൂടെ കണ്ണുനീരിന്റെ തോരാമഴകളെ തോൽപ്പിച്ച എത്രയോ വിശുദ്ധർ തിരുസഭയുടെ ചരിത്രത്തിലുണ്ട്.

മനുഷ്യർക്ക് അസാധ്യമായത് ദൈവത്തിന് സാധ്യമാണ് എന്ന് ജപമാല പ്രാർത്ഥനയിലൂടെ തിരിച്ചറിഞ്ഞ ധാരാളം പേർ നമ്മുടെ ഇടയിലുണ്ട്. പരിശുദ്ധ അമ്മയുടെ ദർശന സൗഭാഗ്യം സിദ്ധിച്ച ഫാത്തിമയിലെ കുഞ്ഞു വിശുദ്ധർ എന്നറിയപ്പെടുന്ന ഫ്രാൻസിസും , ജസീന്തയും, സി. ലൂസിയായും, എല്ലാവരും നിരന്തരം ജപമാല പ്രാർത്ഥിക്കണം എന്ന പരിശുദ്ധ മറിയത്തിന്റെ സന്ദേശം ലോകത്തിന് നൽകിയതിന്റെ നൂറാം വാർഷികമാണ്. എന്താണ് ഈ ജപമാല പ്രാർത്ഥന ? തിരുസഭയുടെ ചരിത്രത്തിൽ ജപമാല പ്രാർത്ഥനയുടെ പ്രസക്തി എന്താണ് ?



## ജപമാലയുടെ ചരിത്രം

ജപമാല എന്ന പദം ആരംഭത്തിൽ ഉപയാഗിച്ചിരുന്നില്ല. പോർച്ചുഗീസ് ഭാഷയിലെ കൊന്താരെ എന്ന പദത്തിൽ നിന്നും ഉത്ഭവിച്ച കൊന്ത എന്ന വാക്കാണ് ഈ പ്രാർത്ഥനയ്ക്ക് ഉപയോഗിച്ചിരുന്നത്. കൊന്ത നമസ്കാരം എന്നു പോലും ഈ പ്രാർത്ഥനയെ വിശേഷിപ്പിച്ചിരുന്നു. കൊന്താരെ എന്ന വാക്കിനർത്ഥം എണ്ണുക എന്നാണ്. ഇതിന്റെ നാമപദമാണ് എണ്ണം എന്നർത്ഥം വരുന്ന കൊന്ത എന്ന പദം.

ഏ.ഡി. 1310 നു ശേഷമാണ് കൊന്ത പ്രാർത്ഥനയ്ക്ക് ജപമാല പ്രാർത്ഥന എന്ന പേര് ഉണ്ടായത്. പ്രാചീന സന്യാസ സമൂഹത്തിൽ ആരെങ്കിലും മരിച്ചാൽ 150 സങ്കീർത്തനങ്ങൾ ചൊല്ലുക പതിവായിരുന്നു. കൂടാതെ ഒരു ദിവ്യബലി കൂടി അർപ്പിക്കണം. വൈദീകരല്ലെങ്കിൽ ഒരു ദിവ്യബലിയിൽ പങ്കെടുക്കണം. ഏ.ഡി. 800 കാലഘട്ടത്തിൽ ഒരു ദിവസം 50 സങ്കീർത്തനങ്ങൾ വായിച്ചാൽ മതി എന്ന് നിയമം കൊണ്ടു വന്നു. ഏ.ഡി. 812 ൽ വീണ്ടും ഭേദഗതി വരുത്തി സങ്കീർത്തന വായനയ്ക്ക് പകരം ഒരു ദിവസം അൻപതോ, നൂറോ പ്രാവശ്യം കർതൃ പ്രാർത്ഥന ചൊല്ലി ദിവ്യബലി അർപ്പിക്കുക എന്ന നിയമം കൊണ്ടു വന്നു. കൂടാതെ കുറച്ച് സങ്കീർത്തനങ്ങൾ കൂടി വായിക്കുന്നത് ഉചിതമാണെന്നും നിയമത്തിൽ കൂട്ടിച്ചേർത്തു.

ഏ.ഡി. 813 കാലഘട്ടത്തിൽ ആഴ്ചയിൽ 50 സ്വർഗ്ഗസ്ഥനായ പിതാവേ എന്ന പ്രാർത്ഥനയും ആഴ്ചയുടെ എണ്ണമായ 7 ഉം കൂടി 57 പ്രാവശ്യം ഈ പ്രാർത്ഥന ചൊല്ലുന്ന പതിവ് ഉണ്ടായിരുന്നു. എണ്ണം തെറ്റാതിരിക്കാൻ പാറക്കഷണം, മരത്തിന്റെ ചെറിയ കായ്കൾ, മരക്കഷ്ണം, അസ്ഥിക്കഷണം എന്നിവയിലേതെങ്കിലും ഉപയോഗിച്ച് ഒരു മാലക്കെട്ടി പ്രാർത്ഥിച്ചിരുന്നു. മെസപ്പൊട്ടോമിയയിലെ നിനവെ നിവാസികൾ ഇങ്ങനെ മാല ഉപയോഗിച്ചിട്ടുണ്ട്. പൗരസ്ത്യ സഭയിലെ സന്യാസികൾ മൂന്നാം നൂറ്റാണ്ടു മുതൽ ഇപ്രകാരമുള്ള മാല ഉപയോഗിച്ചിരുന്നു.

കേരളത്തിൽ കൊന്ത നമസ്കാരം പ്രചരിപ്പിച്ചത് പോർച്ചുഗീസ് മിഷനറിമാരാണ്. ഏ.ഡി 850– ൽ ഒരു പൊതു നിയമം പ്രാബല്യത്തിൽ വന്നു. ഏ.ഡി. 900 ൽ 57 സ്വർഗ്ഗസ്ഥനായ പിതാവെ എന്ന പ്രാർത്ഥന ചൊല്ലുന്ന രീതിക്ക് പാത്തർ നോസ്തേർ എന്ന് പേരിട്ടു. ലത്തീൻ ഭാഷയിൽ കർതൃ പ്രാർത്ഥന ഇങ്ങനെയാണ് ആരംഭിച്ചിരുന്നത്.

ഏ.ഡി. 955ൽ ആവർത്തന വിരസത ഒഴിവാക്കണമെന്ന് ചില സന്യാസികൾ ചിന്തിച്ചു. ഈ സമയത്ത് മാതാവിനോടുള്ള വണക്കം സഭയിൽ വലിയ പ്രചാരത്തിലായി. ഏ.ഡി. 960 ൽ നന്മ നിറഞ്ഞമറിയമെ എന്ന പ്രാർത്ഥനയും ഇതിനോടു കൂട്ടി ചേർത്ത് പ്രാർത്ഥിച്ചു. ഏ.ഡി. 1514 ൽ മെർച്ചെദാരിയൻ സന്യാസിമാരും പിന്നീട് ഫ്രാൻസീസ്ക്കൻ സന്യാസിമാരുമാണ് ഈ പ്രാർത്ഥയുടെ പൂർണ്ണരൂപം പ്രചരിപ്പിച്ചത്. ഏ.ഡി. 1214 ൽ കാർത്തൂസ്യൻ സഭാംഗമായിരുന്ന വിശുദ്ധ ഡൊമനിക്കിന് പരിശുദ്ധ മറിയം പ്രത്യക്ഷപ്പെട്ട് മരിയ ഭക്തി വെളിപ്പെടുത്തി.

വിശുദ്ധ ഡൊമനിക്കിന് ലഭിച്ച മരിയ ദർശനം ജപമാല പ്രാർത്ഥനയ്ക്ക് ഒരു പുതിയ രൂപവും ഭാവവും നൽകി. ലോക രക്ഷകനായ യേശു ക്രിസ്തുവിന്റെ രക്ഷാകര സംഭവങ്ങൾ സന്തോഷകരമായ രഹസ്യങ്ങൾ , ദു:ഖകരമായ രഹസ്യങ്ങൾ, മഹിമയുടെ രഹസ്യങ്ങൾ

എന്നിങ്ങനെ മൂന്നായി തിരിച്ച് ജപമാല പ്രാർത്ഥന ചിട്ടപ്പെടുത്തി. യേശുവിന്റെ ജനനത്തെക്കുറിച്ചുള്ള അറിയിപ്പു മുതൽ ദൈവാലയത്തിൽ കണ്ടുകിട്ടുന്ന സംഭവം വരെ ഒന്നാം ഭാഗത്തും, ഗത്സമെൻ തോട്ടത്തിലെ പ്രാർത്ഥന മുതൽ കുരിശുമരണം വരെയുള്ള സംഭവങ്ങൾ രണ്ടാം ഭാഗത്തും ഉയിർപ്പു മുതൽ പരിശുദ്ധ അമ്മയുടെ സ്വർഗ്ഗീയ കിരീട ധാരണം വരെയുള്ള സംഭവങ്ങൾ മൂന്നാം ഭാഗത്തും ധ്യാന വിഷയമാക്കി.

ഒരു ജപമാല പ്രാർത്ഥന എന്നത് ഒരു സ്വർഗ്ഗസ്ഥനായ പിതാവേ എന്ന പ്രാർത്ഥന കഴിഞ്ഞ് പത്ത് കൃപ നിറഞ്ഞ മറിയമെ എന്ന പ്രാർത്ഥനയും ത്രിത്വ സ്തുതിയും ചേരുന്നതാണ്. ഓരോ ദശകത്തിനും മുൻപ് അതാത് ദിവ്യ രഹസ്യങ്ങൾ ചേർത്ത് ധ്യാനിക്കണം എന്നു വി.ഡൊമനിക്ക് നിർദ്ദേശിച്ചു. ഏ.ഡി. 1409 നു ശേഷമാണ് ഈ ക്രമം പ്രാബല്യത്തിൽ വന്നത്.

ജപമാല പ്രാർത്ഥനയ്ക്ക് ഇംഗ്ലീഷിൽ റോസറി എന്നാണ് പറയുക. റോസറി എന്ന വാക്കിനർത്ഥം പനിനീർപുഷ്പമാല അഥവാ റോസാപ്പൂക്കളുടെ തോട്ടം എന്നാണ്. ഈ പേരിന്റെ പിന്നിൽ ഒരു സംഭവമുണ്ട്. ഒരിക്കൽ ഒരു സന്യാസ വൈദികൻ ജപമാല പ്രാർത്ഥന നടത്തിയപ്പോൾ ഒരു ദർശനം ഉണ്ടായി. ഓരോ നന്മ നിറഞ്ഞ മറിയമെ എന്നു പ്രാർത്ഥിക്കുമ്പോഴും ഒരു റോസാപൂവ് അടർന്നു വീഴും. പ്രാർത്ഥന കഴിഞ്ഞപ്പോൾ പരിശുദ്ധ മറിയത്തിന്റെ കഴുത്തിൽ ഒരു റോസാപ്പൂമാല കിടക്കുന്നത് കണ്ടു. തുടർച്ചയായി പലർക്കും ഈ ദർശനം ഉണ്ടായി. അങ്ങനെ ഈ മാലയ്ക്ക് റൊസാരിയും അഥവാ റോസറി എന്ന പേര് വന്നു.

തിരുസഭയിൽ പടർന്നു പിടിച്ച പല പാഷണ്ഡതകളെയും ഇല്ലാതാക്കുന്നതിന് ജപമാല പ്രാർത്ഥന ഏറെ സഹായകമായി. യൂറോപ്പിൽ പടർന്നു പിടിച്ച ആൽബജനിസം എന്ന പാഷണ്ഡതയിൽ നിന്നും ജനങ്ങളെ മാറ്റി നിർത്തിയത് ജപമാല പ്രാർത്ഥനയായിരുന്നു. ഏ.ഡി. 1402 ൽ എട്ടാം പീയുസ് മാർപാപ്പ ഈ പ്രാർത്ഥനയിൽ ത്രിത്വ സ്തുതി ചേർത്ത് ചൊല്ലണമെന്ന് കൽപിച്ചു. ഏ.ഡി. 1605 ൽ 12–ാം പീയുസ് മാർപാപ്പയെ ദൈവീക പുണ്യങ്ങളിൽ അഭിവൃദ്ധിപ്പെടുവാൻ വിശ്വാസം, പ്രത്യാശ, ഉപവി എന്നീ പുണ്യങ്ങളെ ആഗ്രഹിച്ച് ജപമാല പ്രാർത്ഥനയുടെ ആരംഭത്തിൽ മൂന്ന് നന്മ നിറഞ്ഞ മറിയമെ എന്ന പ്രാർത്ഥന ചൊല്ലണമെന്ന് കൽപ്പിച്ചു.

ഏ.ഡി. 1573 ൽ നടന്ന ഒരു യുദ്ധം വിജയിക്കുവാൻ ഗ്രിഗറി 13–ാം മൻ മാർപാപ്പ ജപമാല പ്രാർത്ഥന നടത്താൻ ആവശ്യപ്പെട്ടു. പ്രാർത്ഥന കഴിഞ്ഞതും യുദ്ധത്തിൽ ജയിച്ചതും പെട്ടന്നായിരുന്നു. 1573 ഒക്ടോബർ 7–ാം തീയതിയാണ് ഈ വിജയം ഉണ്ടായത്. അന്നുമുതൽ ഈ ദിവസം ജപമാല റാണിയുടെ തിരുന്നാൾ ആയി ആഘോഷിക്കാൻ ഗ്രിഗറി 13–ാം മൻ മാർപാപ്പ ആഹ്വാനം ചെയ്തു.

ഏ.ഡി. 1588 ൽ സിക്സ്റ്റസ് 5–ാം മൻ മാർപാപ്പ തെന്ത്രോസ് സുന്നഹദോസിൽ ഈ പ്രാർത്ഥനയ്ക്കു മുമ്പായി നിഖ്യാ വിശ്വാസ പ്രമാണം ചൊല്ലണമെന്ന് കൽപ്പിച്ചു. ഏ.ഡി. 1678 ൽ ക്ലമന്റ് 11–ാം മൻ മാർപാപ്പയാണ് ഒക്ടോബർ മാസം മുഴുവൻ ജപമാല ചൊല്ലി ജപമാലമാസമായി പ്രഖ്യാപിച്ചത്. ഏ.ഡി. 1858 ൽ ലൂർദ്ദിൽ വി.ബർണദീത്തയ്ക്ക് പ്രത്യക്ഷപ്പെട്ട് ലോക ജനതയുടെ മാനസാന്തരത്തിനായി ജപമാല പ്രാർത്ഥന ചൊല്ലണം എന്ന് നിർദേശിച്ചു.

ആഗോള സഭയിൽ ജപമാല പ്രാർത്ഥനയ്ക്ക് പ്രചുരപ്രചാരം ലഭിച്ചു. ജപമാല ചൊല്ലുന്നവരുടെ എണ്ണം അനുദിനം വർദ്ധിച്ചു. ഏ.ഡി. 1890 ഒക്ടോബർ 2 ന് ജപമാലയുടെ പാപ്പ എന്നറിയപ്പെടുന്ന ലെയോ പതിമൂന്നാമൻ പ്രത്യേക ചാക്രിക ലേഖനം വഴി സകല നന്മസ്വരൂപനായ സർവ്വേശരനോടുള്ള യാചനയും മിഖായേൽ മാലാഖ തുടങ്ങി സകലരുടെയും മാദ്ധ്യസ്ഥം അപേക്ഷിച്ചുട്ടുള്ള പ്രാർത്ഥനയും ചേർത്തു ചൊല്ലുന്ന ജപമാല പ്രാർത്ഥ പ്രാബല്യത്തിലാക്കി.

ഏ.ഡി. 1917 ലെ പരിശുദ്ധ അമ്മയുടെ ഫാത്തിമാ ദർശനത്തിനു ശേഷം ഏ.ഡി. 1918 മുതൽ ഓ എന്റെ ഈശോയെ ഞങ്ങളുടെ പാപങ്ങൾ ക്ഷമിക്കേണമെ. നരകാഗ്നിയിൽ നിന്ന് ഞങ്ങളെ രക്ഷിക്കണമെ. എല്ലാ ആത്മാക്കളെയും വിശിഷ്യാ അങ്ങേ കാരുണ്യം ഏറ്റവും കൂടുതൽ ആവശ്യമുള്ളവരെയും സ്വർഗ്ഗത്തിലേക്ക് ആനയിക്കണമേ എന്ന ഫാത്തിമ സുകൃത പ്രാർത്ഥന ഓരോ രഹയ്ത്തിനും ശേഷം ചൊല്ലുവാൻ 15–ാം ബനഡിക്ട് മാർപാപ്പ കൽപ്പിച്ചു.

തീർത്ഥാടകനായ മാർപാപ്പ പരിശുദ്ധ അമ്മയുടെ വാത്സല്യ ശിഷ്യൻ എന്നിങ്ങനെ അറിയപ്പെടുന്ന ജോൺ പോൾ രണ്ടാമൻ മാർപാപ്പ ഏ.ഡി. 2002 ൽ റോസാരിയും വിർജീനസ് മരിയെ എന്ന ചാക്രിക ലേഖനത്തിലൂടെ പ്രകാശത്തിന്റെ ദിവ്യ രഹസ്യങ്ങൾ എന്ന പുതിയ പ്രാർത്ഥന ജപമാലയിൽ കൂട്ടിച്ചേർത്തു. യേശുവിന്റെ ജ്ഞാനസ്നാനം കാനായിലെ കല്യാണം എന്ന ആദ്യ അടയാളം യേശുവിന്റെ ദൈവരാജ്യ പ്രഘോഷണം, താബോർ മലയിലെ രൂപാന്തരീകരണം സെഹിയോൻ മാളികയിലെ വി. കുർബാന സ്ഥാപനം എന്നിവയാണ് പ്രകാശത്തിന്റെ ദിവ്യ രഹസ്യങ്ങളിൽ ധ്യാനിക്കുന്നത്.

സമ്പൂർണ്ണ ജപമാല പ്രാർത്ഥനയോട് ചേർന്ന് ലുത്തിനിയ പ്രാർത്ഥന കൂടി ഉൾപ്പെടുത്തി പ്രാർത്ഥിക്കാൻ കൽപ്പിച്ചത് ഏ.ഡി. 1912 ൽ വിശുദ്ധ 10–ാം പീയൂസിന്റെ കാലത്താണ്. നൂറ്റാണ്ടിന്റെ അവസാനത്തിൽ ഡൊമനി



ക്കൻ സന്യാസിമാർ ജപമാലസഖ്യം എന്ന ഭക്തസംഘടന ആരംഭിച്ചു. ഏ.ഡി. 1495 ൽ അലക്സാണ്ടർ ആറാമൻ മാർപാപ്പ ജപമാല ഭക്തിപൂർവ്വം ചൊല്ലുന്നവർക്ക് ദണ്ഡവിമോചനം അനുവദിച്ചു. ഏ.ഡി. 1938 ൽ വി. കുർബാനയുടെ പാപ്പ 10-ാം പീയുസ് മാർപാപ്പ ദിവ്യകാരുണ്യസന്നിധിയിൽ ജപമാല ചൊല്ലുന്നവർക്ക് (പ്രത്യേകിച്ച് പെസഹാ വ്യാഴാഴ്ച ) പൂർണ്ണ ദണ്ഡവിമോചനം അനുവദിച്ചു.

ചരിത്രത്തിന്റെ നാൾവഴികളിലൂടെ കടന്നുപോകുമ്പോൾ ചുരുളഴിയുന്ന മഹാ രഹ്യമായി ജപമാല പ്രാർത്ഥന മാറി. ജപമാല പ്രാർത്ഥന ഭക്തിപൂർവ്വം ചൊല്ലുന്നവർക്ക് പ്രത്യേക അനുഗ്രഹം ലഭിക്കാറുണ്ട്.

**ജപമാല ഭക്തിയോടെ ചൊല്ലുന്നവർക്ക് പരിശുദ്ധ അമ്മ നൽകിയ 15 വാഗ്ദാനങ്ങൾ**

1. ജപമാല പ്രാർത്ഥന വലിയ അനുഗ്രഹം നൽകും.
2. സവിശേഷമായ സംരക്ഷണം നൽകും.
3. ജപമാല നരകത്തിനു എതിരായ രക്ഷാകവചമായതിനാൽ തിൻമയിൽ നിന്നും രക്ഷിക്കും.
4. സദ്ഗുണങ്ങളും സത്പ്രവർത്തികളും നൽകും.
5. ആത്മാവ് ഒരിക്കലും നശിക്കുകയില്ല.
6. ദൗർഭാഗ്യങ്ങൾ കീഴടക്കുകയോ ദൈവം ശിക്ഷിക്കു കയോ ഇല്ല.
7. കൂദാശകൾ കൂടാതെ മരിക്കുകയില്ല.
8. ജീവിതകാലത്തും മരണ നേരത്തും അനുഗ്രഹം ലഭിക്കും.
9. ശുദ്ധീകരണ സ്ഥലത്തു നിന്ന് വീണ്ടെടുക്കും.
10. സ്വർഗ്ഗത്തിൽ വലിയ ആനന്ദം ലഭിക്കും.
11. നിങ്ങൾ ചോദിക്കുന്നതെല്ലാം ലഭിക്കും.
12. ജപമാല ഭക്തി പ്രചരിപ്പിക്കുന്നവർക്ക് ആവശ്യഘട്ടങ്ങളിൽ പ്രത്യേക സഹായം നൽകും.
13. ജീവിത കാലത്തും മരണ സമയത്തും സ്വർഗ്ഗീയ ഗണങ്ങളുടെ മാദ്ധ്യസ്ഥം ലഭിക്കും.
14. എന്റെ മക്കളും ഈശോയുടെ സഹോദരങ്ങളുമാക്കുന്ന വരം ലഭിക്കും.
15. ജപമാല ഭക്തി അനശ്വര ജീവിതത്തിന്റെ മുൻ അടയാളമാകുന്നു.

ജപമാല പ്രാർത്ഥനയുടെ ശക്തി ഇനിയും പലരും തിരിച്ചറിഞ്ഞിട്ടില്ല. ഏ.ഡി. 1653 ലെ കൂനൻകുരിശു സത്യത്തിനു ശേഷം വഴിമാറിപ്പോയ പലരും ഈ പ്രാർത്ഥന ഉപേക്ഷിച്ചു. പാരമ്പര്യത്തിന്റെ പൊള്ളത്തരങ്ങൾ മാത്രം വിശ്വസിച്ച് നന്മയെ തമസ്ക്കരിച്ച് ഇരുളിൽ തപ്പിതടയുന്നു. എല്ലാവരും ക്രിസ്തുവിൽ ഒന്നാകുവാൻ ഈ കാലഘട്ടത്തിൽ ജപമാല പ്രാർത്ഥന പോലെ ശക്തിയേറിയ മറ്റു പ്രാർത്ഥനയില്ല.

നിത്യവും കൂടുതൽ ജപമാല പ്രാർത്ഥന ചൊല്ലി ധന്യരാക്കാം. പരിശുദ്ധ അമ്മയ്ക്ക് ധാരാളം പനിനീർപ്പൂക്കൾ കൊണ്ട് മാല കോർക്കണം. നമ്മുടെ ജീവിതം പനിനീർപൂവിന്റെ സൗരഭ്യം പകരുന്ന ജീവിതമായി തീരട്ടെ.

# വീണ്ടും തളിർക്കുന്ന ആൾവൃക്ഷം



റവ. ഫാ. ഷീൻ പാലക്കുഴി

ഒന്നര വർഷം നീണ്ട പേരറിയാത്തൊരു പ്രവാസം കഴിഞ്ഞ് ടോമച്ചൻ മടങ്ങിയെത്തിക്കഴിഞ്ഞു. പോയതുപോലെയല്ല അദ്ദേഹം മടങ്ങി വന്നത്. പോകുമ്പോൾ അദ്ദേഹം ഡോൺ ബോസ്കോയുടെ സന്യാസ സമൂഹത്തിലെ ടോം ഉഴുന്നാലിൽ എന്നു പേർ വിളിക്കപ്പെട്ട വെറുമൊരു പുരോഹിതൻ മാത്രമായിരുന്നു. ആഴമുള്ള കറുത്ത നിറത്തിൽ പാസ്പോർട്ടിൽ അച്ചടിച്ചിരുന്ന ഫാദർ ടോം എന്ന ആ പേരിനപ്പുറത്തേക്ക് അദ്ദേഹത്തിന്റെ അസ്തിത്വത്തിന് ശിഖരങ്ങളുണ്ടായിരുന്നില്ല. എന്നാൽ അദ്ദേഹം മടങ്ങിയെത്തിയത് ലോകം മുഴുവൻ ശിഖരങ്ങൾ പടർത്തിയ ഒരു വടവൃക്ഷമായാണ്. ഭൂമിയുടെ ഹൃദയത്തോളം വേരുകളാഴ്ത്തിയ, അതിജീവനത്തിന്റെ അടയാളമായ ഒരാൾവൃക്ഷം!



അതിജീവനമെന്ന ആ അദ്ഭുതത്തിനു കാതോർത്തിരിക്കുകയാണ് ലോകം. സംശയിക്കേണ്ട, 'തീവ്രവാദം' വീശിയടിക്കുന്ന, അസഹിഷ്ണുതയുടെ പൊള്ളിക്കുന്ന കരിവേനൽ അദ്ദേഹം അതിജീവിച്ചത് ഹൃദയമുള്ളവരുടെ കവിളുകളിലൊഴുകിയ കണ്ണീർപ്പാടുകളിലൂടെ വേരോടിച്ചാണ്. കഴിഞ്ഞ ഒന്നര വർഷമായി ലോകം മുഴുവൻ അദ്ദേഹത്തിന്റെ മടങ്ങിവരവിനു വേണ്ടി എത്ര നൊമ്പരപ്പെട്ടു എന്നത് ഇനിയും തിട്ടപ്പെടുത്താനാവാത്ത ഒരു കണക്കാണ്.

സ്വർഗ്ഗത്തിലെ സർവ്വ സൈന്യാധിപന്റെ പക്കലേക്ക് ലോകം മുഴുവൻ കണ്ണീരുപ്പിട്ടയച്ച ഒരു ഭീമഹർജിയുടെ ഉത്തരമാണ് തീവ്രവാദികളുടെ തടവറയിൽ നിന്നുള്ള അദ്ദേഹത്തിന്റെ മോചനം എന്നു മാത്രമേ പറയാൻ കഴിയുന്നുള്ളൂ.

ഒന്നര വർഷം മുമ്പ് യെമനിൽ തന്റെ കൺമുമ്പിൽ നാലു സന്യാസിനികൾ വെടിയേറ്റു വീഴുമ്പോൾ അദ്ദേഹം ഒരിക്കലും കരുതിയിട്ടുണ്ടാവില്ല ഇനിയൊരു മടക്കം ഉണ്ടാവുമെന്ന്. വെടിയൊച്ചകൾക്കൊപ്പം രക്തവും ഭയവും മണക്കുന്ന ആ വീട്ടിൽ നിന്ന് ഒരു വാഹനത്തിനുള്ളിലേക്ക് അവരദ്ദേഹത്തെ വലിച്ചെറിയുമ്പോൾ നിണമണിഞ്ഞ തിരുവസ്ത്രത്തിനുള്ളിൽ സ്വപ്രാണനും കയ്യിൽ പിടിച്ച് ആ പുരോഹിതൻ ചൊല്ലിയ അവസാനത്തെ ഒപ്പീസിന് ആയിരം ഒപ്പീസുകളുടെ വിലയുണ്ടായിരുന്നിരിക്കണം. ഉയരുന്ന പുകപടലങ്ങൾക്കിടയിലൂടെ ദിശയറിയാതെ ഓടിമറഞ്ഞ ആ വാഹനത്തോടൊപ്പം അദ്ദേഹം വെറുമൊരോർമ്മയായി! പിന്തുടരാൻ ഒന്നും ബാക്കി വയ്ക്കാത്ത നാലു കബന്ധങ്ങൾക്കൊപ്പം വിറങ്ങലിച്ച ഒരോർമ്മ!

ഒന്നര വർഷം! മരണത്തിന്റെ മണമുള്ള ഇടനാഴികളിൽ ഏതാണ്ട് 557 ദിനരാത്രങ്ങൾ. ഇടയ്ക്കിടെ അടുത്തുവരുന്ന കാലടിയൊച്ചകൾ. മരണത്തിന്റെ തീയതി നിശ്ചയിക്കാനുള്ള അടക്കിപ്പിടിച്ച ചർച്ചകൾ. വിലപേശലുകൾ...! രണ്ടു തവണയാണ് വീഡിയോ ദൃശ്യങ്ങളിൽ പിന്നീട് നാമദ്ദേഹത്തെ കണ്ടത്! തികച്ചും പരിക്ഷീണനായി, നിരാലംബനായി, ആരുടെയും സഹായമെത്താത്തതിൽ ആകുലപ്പെട്ട് അദ്ദേഹം കേഴുകയായിരുന്നു. ഒരുപക്ഷേ നമുക്കു കാണാനാവാത്ത ഒരു തോക്കിൻ മുനയുടെ ലോഹത്തണുപ്പ് പിൻകഴുത്തിൽ സ്പർശിക്കുമ്പോൾ അദ്ദേഹത്തിനങ്ങനെയേ പറയാൻ കഴിയുമായിരുന്നുള്ളൂ എന്നാണോ?

വേണ്ട...! പത്രത്തിൽ അദ്ദേഹത്തിന്റെ തിരോധാനം ഒരു വാർത്തയായി വായിച്ചു നെടുവീർപ്പിടുക മാത്രം ചെയ്ത നമുക്ക് കൂടുതൽ പറയാൻ എന്തവകാശം! അദ്ദേഹത്തിന്റെ മോചനത്തിന്റെ നന്മകളെക്കുറിച്ച് ഓർമ്മിക്കേണ്ട ഇടങ്ങളിലൊക്കെ ആ മോചനത്തിന്റെ പിതൃത്വം നിർണ്ണയിക്കാനുള്ള ഡി എൻ എ ടെസ്റ്റുകൾ നടത്താൻ മത്സരിച്ചു കൊണ്ടിരുന്ന നമുക്ക്, മരണത്തിൽ നിന്നു മടങ്ങി വരുന്ന അദ്ദേഹത്തെ സ്വീകരിക്കാൻ എന്തു യോഗ്യതയാണുള്ളത്?

ഇക്കഴിഞ്ഞ സെപ്റ്റംബർ പതിമൂന്നിന് മോചിതനായ അദ്ദേഹം നേരെ പോയത് റോമാ നഗരിയിലേക്കാണ്. പോപ്പ് ഫ്രാൻസിസിന്റെ സെന്റ് പീറ്റേഴ്സിലേക്ക്. ലോകത്തിനു വേണ്ടി ഒഴുക്കാൻ ചങ്കിൽ ചോരയും മിഴികളിൽ കണ്ണീരും ഇപ്പോഴും ബാക്കിയുള്ള വത്തിക്കാനിലെ വലിയപ്പന്റെ വീട്ടിലേക്ക്! ആ വീട്ടിലെ ഒരിളയ മകനാണദ്ദേഹം. അരക്ഷിതാവസ്ഥയുടെ ആഴങ്ങളിൽ നിന്ന് ആ ഭവനം അദ്ദേഹത്തെ ഉയർപ്പിച്ചു. അമ്മയുടെ ഉദരം പോലെ അതയാളെ ബലപ്പെടുത്തി! ഹൃദയാകാശങ്ങൾ ശാന്തമാകും വരെ അയാളാ തള്ളച്ചിറകിൻ കീഴിൽ മറഞ്ഞിരുന്നു. പൂർണ്ണ വളർച്ചയെത്തി ഒരു രണ്ടാം ജന്മമെടുക്കാൻ അദ്ദേഹം നന്നായി ഒരുങ്ങുകയും ചെയ്തു!

‘എല്ലാ വഴികളും റോമിലേക്ക്’ എന്നുള്ള പഴമൊഴി യോർമ്മിപ്പിച്ച് ഇപ്പോൾ ലോകം മുഴുവൻ അദ്ദേഹത്തെ പിൻതുടരുകയാണ്. പപ്പരാസികളുടെ കണ്ണുകൾ അയാളെ ഇപ്പോഴും തേടുന്നുണ്ട്. വിദൂരങ്ങളിൽ നിന്ന് ഒരുപാടു ഹൃദയങ്ങൾ അയാളുടെ വാക്കുകളെ തിരയുന്നുണ്ട്. നിരന്തര പ്രാർത്ഥനയുടേയും ദൈവകരുണയുടേയും അതിജീവനത്തിന്റെയും നയതന്ത്രജ്ഞതയുടേയും ഒക്കെ ഫലമായി മടങ്ങിയെത്തിയ ടോമച്ചന് എന്തായിരിക്കും നമ്മോടു പറയാനുണ്ടാവുക? അതു കേൾക്കാനാണ് ലോകം അദ്ദേഹത്തിനു പിന്നാലെ പോകുന്നത്.

ഇക്കഴിഞ്ഞ ഒക്ടോബർ മൂന്നിന് വൈകുന്നേരം തിരുവനന്തപുരം ഗിരിദീപം കൺവൻഷൻ സെന്ററിൽ, ബഹുമാനപ്പെട്ട കേരളാ മുഖ്യമന്ത്രി ശ്രീ പിണറായി വിജയനും കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായ്ക്കും ഒപ്പം നമുക്കു മുന്നിലേക്ക് അദ്ദേഹം വന്നു; തന്റെ ഹൃദയവികാരങ്ങൾ കേരള ജനതയോടു പങ്കുവച്ചു. ദ ഗ്രേറ്റ് ഫാദർ ടോം ഉഴുന്നാലിൽ നമുക്കൊപ്പമായിരുന്ന ആ ധന്യ നിമിഷങ്ങളിലൂടെ, വാക്കുകൾക്കും ചിത്രങ്ങൾക്കും ഒപ്പം ഒരു യാത്ര!



## ഫാ. ടോം ഉഴുന്നാലിലിന് തലസ്ഥാന നഗരിയിലെ ഗിരിദീപം കൺവൻഷൻ സെന്ററിൽ നൽകിയ സ്വീകരണത്തിൽ ബഹു. കേരള മുഖ്യമന്ത്രി ശ്രീ.പിണറായി വിജയൻ നടത്തിയ പ്രസംഗം.

ഒന്നര വർഷത്തിന് ശേഷം ഭീകരരുടെ തടവറയിൽ നിന്നും മോചിതനായി ജന്മനാട്ടിൽ തിരിച്ചെത്തിയിരിക്കുന്ന ഫാ.ടോം ഉഴുന്നാലിന് പൗരസമൂഹം നൽകുന്ന ഈ സ്വീകരണ ചടങ്ങിൽ പങ്കെടുക്കാൻ സാധിക്കുന്നതിലുള്ള സന്തോഷം ആദ്യമേ തന്നെ രേഖപ്പെടുത്തട്ടെ.

മരണത്തെ മുഖാമുഖം കണ്ട് ജീവിതത്തിലേക്ക് തിരിച്ചെത്തിയ ഉഴുന്നാലിലച്ചന്റെ വിപദിധൈര്യം സത്യത്തിൽ ലോകത്തിനുതന്നെ മാതൃകയാണ്. ജീവനഷ്ടത്തോളമെത്തുന്ന അതിഗുരുതരമായ പ്രതിസന്ധിയെപ്പോലും അസാമാന്യമായ ഇച്ഛാശക്തികൊണ്ട് കീഴടക്കാമെന്നതിന്റെ ജീവിക്കുന്ന ദൃഷ്ടാന്തമാണ് ഉഴുന്നാലിലച്ചൻ. ഭീകരരുടെ തടവിൽ കഴിഞ്ഞ കാലത്തെല്ലാം തന്നെ അദ്ദേഹം അതിജീവിക്കുമെന്ന ആത്മവിശ്വാസത്തെ മുറുകെപിടിച്ചു. തോക്കുമായി നിൽക്കുന്ന ഭീകരർക്കുനടുവിൽ കണ്ണുകെട്ടിയ നിലയിൽ കഴിയുമ്പോഴും ആ നില അനന്തമായി നീണ്ടുപോകുമ്പോഴും പ്രത്യാശ കൈവിടാതിരിക്കണമെങ്കിൽ അസാമാന്യമായ മനക്കരുത്ത് വേണം.

ഉഴുന്നാലിലച്ചൻ കാട്ടിയ ഈ മനക്കരുത്ത് ഏത് ആപത്തിൽപ്പെടുന്ന ആർക്കും ഇരുട്ടിൽ കൊളുത്തിവെച്ച വിളക്ക് എന്നപോലെ ആശ്രയിക്കാവുന്ന മാതൃകയാവും. ഭയക്കേണ്ട സാഹചര്യങ്ങളോ രോഗപീഡകളോ ഒന്നും അദ്ദേഹത്തെ മാനസികമായി തകർത്തില്ല; തളർത്തിയതുപോലുമില്ല. ഇത് വലിയൊരു പാഠമായി വരുംകാലത്താകെ സമൂഹത്തിന്റെ മനസ്സിൽ ഉയർന്നുനിൽക്കും. അതോടൊപ്പം തന്നെ ശ്രദ്ധേയമായ മറ്റൊരുകാര്യമുണ്ട്. മോചിതനായശേഷം പോലും തന്നെ ഒന്നരവർഷം തോക്കിന്റെ മുനയിൽ ബന്ദിയാക്കിവച്ച ഭീകരരെക്കുറിച്ച് ദേഷ്യത്തോടെ ഒരു വാക്കുപോലും അച്ചൻ പറയുന്നില്ല എന്നതാണ്. ശത്രുവിനെപ്പോലും സ്നേഹിക്കണം എന്ന ക്രിസ്തുവചനം താൻ എങ്ങനെ



ഉൾക്കൊള്ളുന്നു എന്ന് വ്യക്തമാക്കിത്തരികയായിരിക്കണം ഒരുപക്ഷെ ഈ നിലപാടിലൂടെ അച്ചൻ.

മനസ്സിൽ ഒരു വിധത്തിലുമുള്ള കാലുഷ്യത്തിനും ഇടം കൊടുക്കാതെ ആരോടും ശത്രുത സൂക്ഷിക്കാതെ ഇരിക്കുമ്പോൾ മനസ്സിനൊരു സുഖം ഉണ്ട്. ആ സുഖം അനുഭവിക്കുന്നതിന്റെ പ്രശാന്തത അച്ചന്റെ മുഖത്തുകാണാം. ശത്രുക്കളോടുപോലും ക്ഷമിക്കുന്ന, ഒരു മനസ്സുണ്ട് ഉഴുന്നാലിലച്ചന്. ഈ പ്രശാന്തത ആ മുഖത്തുതന്നെ കാണാം. അതും ഒരു മാതൃകയാണ്.

ആഭ്യന്തരയുദ്ധം രൂക്ഷമായ യെമനിലെ ഏദനിലുള്ള മിഷണറീസ് ഓഫ് ചാരിറ്റീസിന്റെ വൃദ്ധസദനത്തിൽ നിന്നും 2016 മാർച്ച് നാലിനാണ് ഐഎസ് ഭീകരർ ഉഴുന്നാലിലച്ചനെ തട്ടിക്കൊണ്ട് പോയത്. ആശങ്കയോടാണ് നാം ആ വാർത്ത കേട്ടത്. നിരാശ്രയരും നിരാലംബരുമായവർക്ക് ആശ്വാസം പകരുന്ന വൈദികനെപ്പോലും തട്ടിക്കൊണ്ടുപോവുകയും മോചനദ്രവ്യം ആവശ്യപ്പെടുകയും ചെയ്യുകയെന്നത് പെട്ടെന്ന് വിശ്വസിക്കാൻ ആവുന്നതല്ലായിരുന്നു.

ഏതായാലും അച്ചൻ വിട്ടയക്കപ്പെട്ടു എന്നുള്ളത് ഉള്ളിൽ മനുഷ്യത്വം സൂക്ഷിക്കുന്ന എല്ലാവർക്കും ആശ്വാസകരമായ കാര്യമാണ്. അച്ചന്റെ ആത്മവിശ്വാസവും പ്രശാന്തമായ മുഖഭാവവും ഭീകരരുടെപോലും മനുഷ്യത്വത്തെ തൊട്ടുണർത്തിയിട്ടുണ്ടാവണം. അച്ചനുമുടങ്ങാതെ ആഹാരവും മരുന്നും പ്രാർത്ഥനയ്ക്കുള്ള സൗകര്യവും ക്രിസ്തുമസ് ദിനത്തിൽ വിശേഷ ഭക്ഷണവും ഒക്കെ അവർ നൽകിയല്ലൊ. കരുണയുടെ നീരുറവ അവരിൽപ്പോലും പൂർണമായി വറ്റിയിരുന്നില്ല എന്നുവേണം കരുതാൻ.

പതിനെട്ടു മാസത്തെ, കൃത്യമായി പറഞ്ഞാൽ 557 ദിവസത്തെ കാത്തിരുപ്പിനും ആശങ്കൾക്കും വിരാമമിട്ടുകൊണ്ടാണ് അച്ചൻ നമുക്കിടയിലേക്ക് തിരിച്ചുവന്നിരിക്കുന്നത്. അച്ചൻ വിട്ടയക്കപ്പെട്ടു എന്നതിനാണ് പ്രാധാന്യം. മനുഷ്യ ജീവനെക്കാൾ വിലയുള്ളതല്ല മറ്റൊന്നും. ചർച്ചകളെ നയിക്കേണ്ടത് ഈ വസ്തുതയാണ്. സമൂഹത്തിൽ പാർശ്വവത്ക്കരിക്കപ്പെടുന്നവരും നിരാലംബരുമായ ജനസമൂഹത്തിന് വേണ്ടി കടൽ കടന്നുപോയി സേവന പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്ന ഒരു ജീവകാരുണ്യ പ്രവർത്തകനോടുള്ള സ്നേഹവായ്പ്പാണ് ലോകമെങ്ങുമുള്ള മനുഷ്യസ്നേഹികൾ ഈ ഒന്നരവർഷക്കാലത്ത് പ്രകടിപ്പിച്ചത്. സമൂഹത്തിനുവേണ്ടി പ്രവർത്തിച്ചാൽ സമൂഹം സ്നേഹം തിരികെത്തരും എന്നതിന്റെ ദൃഷ്ടാന്തമാണിത്.

ക്ലേശിക്കുന്നവരിൽ ദൈവത്തെ ദർശിക്കണമെന്ന് ജീവിതം കൊണ്ട് പഠിപ്പിച്ച അഗതികളുടെ അമ്മയെന്ന വിളിപ്പേരുള്ള മദർ തെരേസ സ്ഥാപിച്ചതാണ് മിഷണറീസ് ഓഫ് ചാരിറ്റി. ആ സ്ഥാപനത്തിന്റെ ഭാഗമായി നിൽക്കുന്നവരിൽ നിന്നും ഉണ്ടാവേണ്ട സേവനപരമായ ഔന്നത്യമാണ് യെമനിലെ വൃദ്ധസദനത്തിലെ പ്രവർത്തനത്തിലൂടെ ഉഴുന്നാലിലച്ചൻ പ്രകടിപ്പിച്ചു വന്നത്. എല്ലാവർക്കും കഴിയുന്ന കാര്യമല്ലത്. മാനവിക മൂല്യങ്ങൾ ഉയർത്തിപ്പിടിക്കുന്ന ജീവകാരുണ്യ പ്രവർത്തകർക്ക് മാത്രമേ സഹായമഭ്യർത്ഥിക്കുന്നവരുടെ ജാതിയും മതവും വർണ്ണവുമൊന്നും നോക്കാതെ ഇത്തരത്തിലുള്ള പ്രവർത്തനങ്ങൾ നടത്താൻ സാധിക്കൂ. സമൂഹത്തിലെ തിരസ്കൃത ജനതയുടെ ഉന്നമനവും പാവങ്ങളോടുള്ള കാരുണ്യവും ലക്ഷ്യമിട്ട് പ്രവർത്തിക്കുകയും അതുവഴി മഹത്വത്തിലേക്ക് നടന്നു കയറുകയും ചെയ്തവർ തെളിച്ച പാതയിലൂടെയാണ് ഉഴുന്നാലിലച്ചനും സഞ്ചരിക്കുന്നത്. സ്നേഹത്തിന്റെ ഫലം സേവനവും, സേവനത്തിന്റെ ഫലം സമാധാനവുമാണെന്നാണ് മദർ തെരേസ എന്ന അഗതികളുടെ അമ്മ സമൂഹത്തെ പഠിപ്പിച്ചത്. ഈ സന്ദേശം അച്ചടിച്ച മഞ്ഞ കാർഡ് തന്നെ കാണാൻ എത്തുന്നവർക്കെല്ലാം മദർ നൽകിയിരുന്നു. ഇതിന്റെ അർത്ഥം എന്താണ്? വിശക്കുന്നവരേയും ഭവന രഹിതരെയും, അന്ധരേയും, കുഷ്ഠരോഗികളേയും നിരാലംബരേയും സ്നേഹത്തോടെ പരിചരിക്കുന്നത് സമാധാനത്തിനു വേണ്ടിയാണ് എന്നു തന്നെയല്ലേ?

അതുകൊണ്ടാണ് ബന്ധുക്കളും സമൂഹവും ഭ്രഷ്ട് കൽപ്പിച്ച് തെരുവിലേക്ക് തള്ളി വിട്ടിരുന്ന മാറാരോഗികളേയും മറ്റും ഭക്ഷണവും താമസസ്ഥലവും പരിചരണവും നൽകി ശുശ്രൂഷിക്കാൻ മദർ തയ്യാറായത്. അന്നത്തെ കാലത്ത് ഇന്ത്യയിൽ പലർക്കും ആലോചിക്കാൻ കഴിയാത്ത കാര്യമാണ് മദർ തെരേസ യാഥാർത്ഥ്യമാക്കിയത്.

വേദനിക്കുന്നവന്റെ കണ്ണീരൊപ്പുക, ഭാരം ചുമക്കുന്നവർക്ക് ആശ്വാസം നൽകുക, നിരാലംബ ജീവിതങ്ങൾക്ക് താങ്ങാകുക എന്നിവയൊക്കെയായിരുന്നല്ലോ ക്രിസ്തുവിന്റെ വഴി. ഈ കാഴ്ചപ്പാടിനോട് കാരുണ്യമുള്ള സമൂഹത്തിനു വിയോജിക്കാൻ സാധിക്കുകയില്ല. മനുഷ്യ സ്നേഹത്തിൽ അധിഷ്ഠിതമായ ആ കർമ്മോന്മുഖതയാണ് യെമനിലെ വൃദ്ധസദനത്തിൽ സാമൂഹിക സേവകനായി പ്രവർത്തിച്ചപ്പോൾ ഉഴുന്നാലിലച്ചൻ പ്രകടിപ്പിച്ചത്. ലോകത്തെവിടെയും സാമൂഹികസേവനവും കാരുണ്യ പ്രവർത്തനവും നടത്താൻ സന്നദ്ധമായ ഒരു മനസ്സ് തനിക്കുണ്ടെന്നു കൂടിയാണ് അദ്ദേഹം സേവനത്തിലൂടെ തെളിയിച്ചത്. ഒന്നരവർഷത്തെ ദുരനുഭവത്തിനുശേഷവും ഏതു പ്രതികൂല സാഹചര്യത്തിലേക്കും ഇനിയും പോകാനും അവിടെ സേവനം നടത്താനും തയ്യാറാണ് എന്നാണ് അച്ചൻ ഇപ്പോഴും പറയുന്നത്. ആ മനോഭാവത്തിന്റെ പിന്നിലുള്ള മഹത്വത്തെ ആദരിക്കേണ്ടതുണ്ട്. ആ നിലയിൽ കൂടിയാണ് ഇന്നത്തെ ഈ ആദരാർപ്പണ ചടങ്ങ് പ്രസക്തമാകുന്നത്.

സ്വന്തം മരണത്തെ മുഖാമുഖം കാണേണ്ടിവന്ന പുരോഹിതനാണ് ഉഴുന്നാലിലച്ചൻ. ഒരു സാധാരണ മനുഷ്യൻ പെട്ടെന്ന് ഭയപ്പെട്ടുപോകുകയും സ്വന്തം ജീവൻ രക്ഷിക്കാൻ മാത്രം ശ്രമിക്കുകയും ചെയ്യുന്ന ഘട്ടത്തിലും ഇദ്ദേഹം തന്റെ സഹപ്രവർത്തകരെ ക്കുറിച്ചാണ് ചിന്തിച്ചത്. ഓടി രക്ഷപ്പെട്ടുകൊള്ളാൻ ചിലർ പറഞ്ഞപ്പോഴും അത് ഭീരുത്വമാണെന്ന് കരുതുകയാണ് ചെയ്തത്. തന്നെ ബന്ദിയാക്കിയപ്പോഴും സഹപ്രവർത്തകർക്ക് എന്തുപറ്റിയെന്നാണ് ഭീകരരോട് അദ്ദേഹം അന്വേഷിച്ചത്. കടുത്ത പ്രതിസന്ധികളുടെയും ഭീഷണികളുടെയും നടുവിൽ നിസ്വാർത്ഥ സേവനം നടത്തുന്നവരെക്കുറിച്ചു ഓർമ്മിക്കുവാൻ ഫാദറിന്റെ ഈ അനുഭവം നമ്മെ പ്രേരിപ്പിക്കുന്നുണ്ട്. കാരണം അധികമാരും അറിയാത്ത ജീവിതമാണല്ലോ ഇത്തരം സേവനപ്രവർത്തകരുടേത്. ഇവിടെ ഒരുകാര്യം പ്രത്യേകം ശ്രദ്ധിക്കണം. വിശ്വാസം ആത്മീയതയുമൊക്കെ വർഗീയതയിലേക്കും വഴുതിവീഴാതിരിക്കാനുള്ള ജാഗ്രത



സമൂഹത്തിലുണ്ടാവണം. ഭീകരരെ ഇന്നത്തെ അവസ്ഥയിലേക്ക് നയിച്ചത് എന്താണ് എന്ന് ഓർമ്മിക്കണം. തുടക്കത്തിൽ വിശ്വാസവും ആത്മീയതയുമൊക്കെ ആയിരുന്നു. എന്നാൽ, ആ ആത്മീയത വ്യാജ ആത്മീയതയിലേക്കും മാറുന്നതും പ്രാർത്ഥന ഭീകരവാദത്തിന് വഴിമാറുന്നതുമാണ് കണ്ടത്. ഈ വിധത്തിലുള്ള അപചയമുണ്ടാകാതിരിക്കാൻ എല്ലാ മതത്തിലും പെട്ടവർ പ്രത്യേകമായ ശ്രദ്ധവയ്ക്കണം. യമനിലെ വൃദ്ധസദനത്തിൽ നടന്ന ഭീകരണാക്രമത്തിൽനിന്നു രക്ഷപ്പെട്ട സിസ്റ്റർ സാലി പറഞ്ഞ ഒരു വാചകമാണ് എനിക്ക് ഈ അവസരത്തിൽ ഓർമ്മ വരുന്നത്. ഞങ്ങൾ മിഷനറിമാരാണ്. സ്വന്തം ജീവൻ സംരക്ഷിക്കാനല്ല, മറ്റുള്ളവരുടെ ജീവനുവേണ്ടി പ്രാർത്ഥിക്കാനും അത് സംരക്ഷിക്കാനുമാണ് ഞങ്ങളെല്ലാം ജീവിതം ഉഴിഞ്ഞുവച്ചിരിക്കുന്നത്. ആത്മീയത ഈ വാക്കുകളിൽ പ്രതിഫലിച്ചുനിൽക്കുന്ന രീതിയിലാവണം. അല്ലാതെ അപരമതത്തിന് എതിരാവരുത്. കയ്യിൽ പ്രാർത്ഥനാ പുസ്തകമല്ലാതെ ആയുധങ്ങളുണ്ടാവരുത്. ആത്മീയത ആ തലത്തിൽതന്നെ പുലരുന്നു എന്നുറപ്പുവരുത്താനും വലിയ ജാഗ്രതയുണ്ടാവണം. ഈ സമൂഹത്തിനുവേണ്ടി ഇനിയും പ്രതിബദ്ധതയോടെ പ്രവർത്തിക്കാൻ ഈ ഓർമ്മകൾ തനിക്കു വലിയ പ്രചോദനമാകും എന്നാണ് ഫാദർ അഭിപ്രായപ്പെട്ടത്. ഭീകരരുടെ തടവറയിൽ നിന്നും ഫാദറിന്റെ മോചനത്തിനായി പ്രവർത്തിച്ചവരെല്ലാം മനുഷ്യത്വത്തിന്റെ പേരിൽ അഭിനന്ദമർഹിക്കുന്നുണ്ട്. നയതന്ത്ര പ്രവർത്തനങ്ങളെ അസാധ്യമാക്കുന്നതായിരുന്നു യമനിലെ സങ്കീർണ്ണ സാഹചര്യം. അവിടെ സജീവമായ എംബസി പ്രവർത്തനം ഇല്ലാത്തതും ആ രാജ്യത്ത് നിലനിൽക്കുന്ന ആഭ്യന്തര സംഘർഷവും യുദ്ധവുമൊക്കെ മോചനത്തിന്റെ വഴികൾ കൂടുതൽ പ്രയാസപൂർണ്ണമാക്കിയെന്ന കാര്യത്തിൽ തർക്കമില്ല. ഞാൻ അതിന്റെ വിശദാംശങ്ങളിലേക്ക് കടക്കുന്നില്ല. ഫാദറിന്റെ മോചനം ഉറപ്പാക്കാൻ ഇടപെട്ട ഒമാൻ ഭരണാധികാരികളുടേയും വത്തിക്കാന്റേയും സന്മനോഭാവം പ്രത്യേകമായ അഭിനന്ദനം അർഹിക്കുന്നുണ്ട്.

സമൂഹത്തിന്റെ വളർച്ചയ്ക്കും പുരോഗതിക്കും വേണ്ടി അഹോരാത്രം പ്രയത്നിക്കണമെന്നുള്ള വിശ്വാസമാണ് ഉഴുന്നാലിലച്ചനെ നയിക്കുന്നത്. അതുകൊണ്ടാണല്ലോ ജീവിതത്തിലെ ഏറ്റവും വലിയ പരീക്ഷണഘട്ടത്തിനുശേഷവും സേവനപ്രവർത്തനങ്ങളുമായി അദ്ദേഹം മുന്നോട്ടുപോകുന്നത്. വിശ്വാസപ്രമാണങ്ങളിൽ അചഞ്ചലമായ പ്രതിബദ്ധത പുലർത്തുമ്പോഴും പ്രായോഗിക തലത്തിൽ ഊന്നിയിട്ടുള്ള കൂട്ടായ സാമൂഹ്യ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകാൻ ഇനിയുള്ള കാലത്തും അദ്ദേഹത്തിന് കഴിയട്ടെ എന്നാശംസിച്ചു കൊണ്ട് ഈ ചടങ്ങ് ഉദ്ഘാടനം ചെയ്തതായി അറിയിക്കുന്നു. ഉഴുന്നാലിലച്ചന് ആയുരാരോഗ്യസൗഖ്യം ആശംസിക്കുന്നു. നന്ദി.





# വാഴ്ത്തപ്പെട്ടവരുടെ ഗണത്തിലേക്ക്

# സിസ്റ്റർ റാണി മരിയ...

ഭാരത കത്തോലിക്ക സഭയ്ക്ക് അഭിമാനം നൽകുന്ന ഒരു നിമിഷം കൂടി ആഗതമാകുന്നു. നവംബർ നാലിന് പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പ സിസ്റ്റർ റാണി മരിയയെ വാഴ്ത്തപ്പെട്ടവരുടെ ഗണത്തിലേക്ക് ഉയർത്തുമ്പോൾ കേരള സഭ ഭക്തിപൂർവ്വം ആ മഹതിയെ വണങ്ങുന്നു. ജീവിതം കൊണ്ട് തന്റെ ക്രിസ്തുവിനു മുമ്പിൽ രണപുഷ്പമായി തീർന്ന ഒരു സാധു കന്യാസ്ത്രിയെ..

എറണാകുളം, അങ്കമാലി രൂപതയിലെ പുല്ലുവഴി ഇടവകയിലെ പൈലി-ഏലീശ്വാ ദമ്പതികളുടെ ഏഴുമക്കളിൽ രണ്ടാമവളായി 1954 ജനുവരി 29ന് ജനിച്ചു. തികഞ്ഞ വിശ്വാസ ജീവിതത്തിലൂടെ കടന്നുപോയ റാണിക്ക് സമർപ്പിത ജീവിതത്തിലേക്കുള്ള വഴി തിരഞ്ഞെടുക്കുന്നതിൽ യാതൊരു ആശങ്കയും ഇല്ലായിരുന്നു. ഫ്രാൻസിസ്ക്കൻ ക്ലാരിസ്റ്റ് സന്യാസ സമൂഹത്തിൽ ചേർന്നു. ബിജ്നോറിൽ അദ്ധ്യാപികയായി തന്റെ സന്യസ്ത ജീവിതം ആരംഭിച്ചു. എൺപതുകളിൽ കേരളത്തിലേക്ക് മടങ്ങിവരുകയും 1992 വരെ ആലുവായിൽ ഒരു സാധാരണ കോൺവന്റ് സുപ്പീരിയറായി തുടർന്നു. ഇതിനിടയിൽ മദ്ധ്യപ്രദേശിലെ റേവ യൂണിവേഴ്സിറ്റിയിൽ നിന്ന് സാമൂഹിക ശാസ്ത്രത്തിൽ ബിരുദം നേടി.

1992-ൽ തിരികെ മദ്ധ്യപ്രദേശിലേക്ക്. ക്രിസ്തുവിനു വേണ്ടി മനസ്സു നിറയെ മിഷൻചൈതന്യവുമായി ഇൻഡോറിനടുത്ത് ഉദയ് നഗർ ആസ്ഥാനമാക്കി തന്റെ സേവനം ആരംഭിച്ചു. നിരവധി ചൂഷണങ്ങൾക്ക് വിധേയരാകുന്ന പാവങ്ങൾക്കു ആശ്രയമായി മാറി. തങ്ങളുടെ ജീവിതത്തെപ്പറ്റിയും തൊഴിലിടങ്ങളിലെ അവകാശത്തെപ്പറ്റിയും അവരെ ഉദ്ബോധിപ്പിച്ചു, തൊഴിലിന് അർഹമായ കൂലി. അടിമകളല്ല മനുഷ്യരാണെന്ന ബോധ്യം അവരുടെ കണ്ണുകൾ തുറപ്പിച്ചു. തങ്ങളുടെ തൊഴിലാളികളുടെ തിരിച്ചറിവിലേക്കുള്ള പ്രയാണത്തെ ജന്മിമാരും മുതലാളിമാരും എതിർത്തു. സിസ്റ്റർ റാണി മരിയയെ എന്നന്നേയ്ക്കുമായി ഭൂമുഖത്തു നിന്ന് തുടച്ചുനീക്കാൻ തീരുമാനിച്ചു. 1995 ഫെബ്രുവരി 25ന് സ്വന്തം മാതാപിതാക്കളെ കാണാൻ കേരളത്തിലേക്ക് പുറപ്പെട്ട സിസ്റ്ററിനെ നാച്ചൻമ്പോർ മലയുടെ സമീപം ബസ്സിൽ വച്ച് ജന്മിമാരുടെയും മുതലാളിമാരുടെയും വാടക കൊലയാളിയായിരുന്ന സമുന്ദർ സിംഗ് കൊലക്കത്തിക്കിരയാക്കി. ഓരോ തവണയും കത്തി ആ ശരീരത്തിലേക്ക് താഴ്ന്നിറങ്ങുമ്പോഴും ഉരുവിട്ടത് ‘യേശുവേ’ എന്നുമാത്രമായിരുന്നു. ആർത്തട്ടഹസിച്ച് സമുന്ദർ സിംഗ് ആ പൂമേനിയെ വഴിയിലേക്ക് വലിച്ചെറിഞ്ഞു. പാവങ്ങളുടെ പക്ഷം ചേർന്ന് അവരുടെ ശബ്ദമായി തീർന്നതിന് സിസ്റ്റർ റാണി മരിയക്ക് നൽകേണ്ടി വന്നത് സ്വന്തം ജീവിതം തന്നെയായിരുന്നു. സ്വയം ക്രിസ്തുവിനു മുൻപിൽ ബലിയായി തീർന്ന രക്തസാക്ഷിത്വത്തിന്റെ മകുടം ചൂടിയവൾ ഒരാളെപ്പോലും മതപരിവർത്തനത്തിന്റെ പാതയിലേക്ക് ഒരിക്കലും കൊണ്ടുവന്നില്ല. എന്നാൽ അവസാനമായി ആ പുണ്യ ശരീരത്തെ കാണാൻ ഓടിയെത്തിയവരിൽ ഏറെപ്പേരും അക്രൈസ്തവരായിരുന്നു. രക്തസാക്ഷിത്വം ഒന്നിനും അവസാനമായില്ല. കൊലക്കുറ്റത്തിന് ജീവപര്യന്തം ജയിലിൽ കിടന്ന ഘാതകൻ സമുന്ദർ സിംഗിന്റെ മാനസാന്തരം തന്നെ ലോകത്തിന് ഒരു വലിയ അത്ഭുതമായിരുന്നു. ജയിൽ മോചിതനായതിനു ശേഷം കേരളത്തിലെത്തി ആ പുണ്യാത്മാവിന്റെ മാതാപിതാക്കളെ നേരിൽ കണ്ട് മാപ്പ് ചോദിച്ചു. സമുന്ദർ സിംഗിന്റെ കരങ്ങൾ പിടിച്ചു കണ്ണീർ വാർത്തു നിന്ന ആ മാതാപിതാക്കളുടെ ചിത്രം മലയാളിക്ക് അവിസ്മരണീയമായ ഓർമ്മയായി ഇന്നും നിലനിൽക്കുന്നു. സ്തേഫാനോസിന്റെ രക്തസാക്ഷിത്വം സാവൂളിനെ പൗലോസാക്കി തീർത്തെങ്കിൽ സിസ്റ്റർ റാണി മരിയയുടെ രക്ത കണങ്ങൾ സമുന്ദർ സിംഗിനെ ഒരു മുഴുവൻ സമയ സുവിശേഷ വേലക്കാരനാക്കി.

അതെ ഇനി ക്രിസ്തുവിന്റെ രണപുഷ്പം രക്തസാക്ഷിയായി... വാഴ്ത്തപ്പെട്ടവൾ..

ക്ലിന്റൺ എൻ. സി. ഡാമിയൻ

# സീറോ മലബാർ സഭയ്ക്ക് ഇന്ത്യ മുഴുവൻ അജപാലന അധികാരം

## പുതിയ നാലു മെത്രാന്മാർ
## ഷംഷാബാദിലും ഹൊസൂറിലും രൂപതകൾ


മാർ റാഫേൽ തട്ടിൽ


മാർ സെബാസ്റ്റ്യൻ (ജോബി) പൊഴലിപറമ്പിൽ


മാർ ആന്റണി (ടോണി) നീലങ്കാവിൽ

മാർ ജോസഫ് പാംബ്ലാനി



മാർ സെബാസ്റ്റ്യൻ വാണിയപുരക്കൽ

സീറോ മലബാർ സഭാവിശ്വാസികൾക്കു വേണ്ടി തെലുങ്കാനയിലെ ഷംഷാബാദ്ും ഹൊസൂറും കേന്ദ്രമാക്കി പുതിയ രൂപതകൾ സ്ഥാപിച്ചുകൊണ്ട് പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപ്പാപ്പ ഉത്തരവായി. തമിഴ്നാട്ടിലെ തക്കല, രാമനാഥപുരം എന്നീ രൂപതകളുടെ അതിർത്തി ഹൊസൂറിനു പുറത്തുള്ള മറ്റ് പ്രദേശങ്ങളിലേക്ക്കൂടി വ്യാപിക്കുന്നതതായും ഈ കല്പനയിൽ വ്യക്തമാക്കിയിട്ടുണ്ട്. ഇന്ത്യയിൽ സീറോ മലബാർ സഭയ്ക്ക് നിലവിൽ രൂപതകളില്ലാത്ത മറ്റ് പ്രദേശങ്ങളും ഉൾക്കൊള്ളിച്ചുകൊണ്ടാണ് തെലുങ്കാനയിലെ ഷംഷാബാദ് കേന്ദ്രമാക്കിയുള്ള രൂപത സ്ഥാപിച്ചിരിക്കുന്നത്. ഈ പ്രദേശങ്ങളിൽ അപ്പസ്റ്റോലിക്ക് വിസിറ്റേറ്ററായി സേവനം ചെയ്തുകൊണ്ടിരിക്കുന്ന തൃശൂർ അതിരൂപതയുടെ സഹായ മെത്രാൻ മാർ റാഫേൽ തട്ടിലായിരിക്കും ഷംഷാബാദ് രൂപതയുടെ പ്രഥമ മെത്രാൻ. ഇരിങ്ങാലക്കുട രൂപതാവൈദികനായ ഫാ. സെബാസ്റ്റ്യൻ(ജോബി) പൊഴലിപറമ്പിലാണ് ഹൊസൂറിലെ നിയുക്ത മെത്രാൻ. സീറോ മലബാർ സഭയുടെ കൂരിയ മെത്രാനായി കാഞ്ഞിരപ്പള്ളി രൂപതാംഗവും ഇപ്പോൾ സീറോ മലബർ സഭയുടെ കൂരിയ വൈസ് ചാൻസലറമുയ സെബാസ്റ്റ്യൻ വാണിയപുരക്കൽ അച്ചനേയും, തൃശൂർ അതിരൂപത സഹായ മെത്രാനായി തൃശൂർ അതിരൂപത അംഗവും ഇപ്പോൾ തൃശൂർ അതിരൂപതയുടെ കീഴിലുള്ള സെമിനാരി റെക്ടറുമായ ടോണി നീലങ്കാവിൽ അച്ചനേയും, തലശ്ശേരി അതിരൂപതയുടെ സഹായ മെത്രാനായി തലശ്ശേരി രൂപത അംഗവും, അതിരൂപത വികാരി ജനറലുമായ ജോസഫ് പാംബ്ലാനി അച്ചനേയുമാണ് നിയമിച്ചത്.



# തകർച്ചയിലേക്ക് കുതിക്കുന്ന ഇന്ത്യൻ സാമ്പത്തിക രംഗം

ബോബി ഏബ്രഹാം

രാജ്യത്ത് നോട്ട് റദ്ദാക്കൽ നടത്തിയത് ദുരുദ്ദേശ്യത്തോടെയാണോ? ഇതുവരെയുള്ള നികുതി സമ്പ്രദായം മാറ്റി ജിഎസ്ടിയിലേക്ക് കൊണ്ടുവന്നത് ദുരുദ്ദേശ്യത്തോടെയാണോ? ആണെന്നും അല്ലെന്നും പറയുന്നവരുണ്ട്. രാജ്യത്ത് വ്യാപകമായി കള്ളപ്പണം (കള്ളനോട്ട് ഉൾപ്പെടെ) പ്രചാരത്തിലുണ്ടെന്നും ഇത് സമ്പദ് വ്യവസ്ഥയെ ഗുരുതരമായി ബാധിക്കുന്നുണ്ടെന്നും ഉള്ള വിലയിരുത്തലുകളുടെ അടിസ്ഥാനത്തിലാണ് ഉയർന്ന മൂല്യമുള്ള കറൻസി നോട്ടുകൾ പിൻവലിക്കാൻ നരേന്ദ്ര മോദി സർക്കാർ തീരുമാനമെടുത്തത്. വെളിപ്പെടുത്താനാവാതെ വരുന്ന പണം ഏകദേശം നാലു ലക്ഷം കോടിയെങ്കിലും വരുമെന്നും ഈ പണം വികസന പ്രവർത്തനങ്ങൾക്കായി ഉപയോഗിക്കാമെന്നും ഉള്ള കണക്കുകൂട്ടലും ഉണ്ടായിരുന്നു.

രാജ്യത്തെ നികുതി സമ്പ്രദായം ഉടച്ചുവാർത്ത് രാജ്യമൊട്ടാകെ ഒരൊറ്റ നികുതി ഘടന കൊണ്ടുവന്നതും വിപ്ലവകരമായ സാമ്പത്തിക നീക്കമായാണ് അവതരിപ്പിച്ചത്. മുൻ സർക്കാരിന്റെ കാലത്തുതന്നെ തുടങ്ങിവച്ച പദ്ധതി ഈ സർക്കാർ പൂർത്തിയാക്കുകയായിരുന്നു. ജിഎസ്ടി വരുന്നതോടെ വില കുറയുമെന്നായിരുന്നു പ്രതീക്ഷ. നികുതിയിലെ സങ്കീർണത ഒഴിവാകുന്നതോടെ സംരംഭകരുടെ എണ്ണവും നികുതിദായകരുടെ എണ്ണവും കൂടുമെന്നും നികുതിവരവിൽ വൻ കുതിച്ചുചാട്ടം ഉണ്ടാകുമെന്നും കണക്കുകൂട്ടി. എന്നാൽ നോട്ട് റദ്ദാക്കൽ സ്വപ്നങ്ങളും നികുതി പരിഷ്കരണവും പ്രായോഗിക തലത്തിൽ തകർന്നടിയുന്നതും ജനങ്ങളുടെ ജീവിതഭാരം വർധിക്കുന്നതും നമ്മൾ നേരിൽ കണ്ടു. താൽക്കാലികമായ തിരിച്ചടി എന്നൊക്കെ സർക്കാർ അവകാശപ്പെടുന്നുണ്ടെങ്കിലും സംഗതി ഗുരുതരമാണെന്നാണ് കണക്കുകൾ വ്യക്തമാക്കുന്നത്. നമ്മുടെ സാമ്പത്തിക വളർച്ചയുടെ അളവുകോലായി കണക്കാക്കുന്നത് മുതലാളിത്ത സമ്പ്രദായങ്ങളിലുള്ള ജിഡിപി (ഗ്രോസ് ഡൊമസ്റ്റിക് പ്രൊഡക്ഷൻ), വ്യാവസായിക വളർച്ച, കാർഷിക മേഖലയിലെ വളർച്ച, കയറ്റുമതി വളർച്ച, തൊഴിലവസരങ്ങളുടെ വളർച്ച എന്നിവയാണ്. (ഇതിനു വിരുദ്ധമായി ആളോഹരി ആനന്ദം പ്രധാനമായി കണക്കാക്കുന്ന ഭിന്ന രീതി സ്വീകരിച്ച ഭൂട്ടാൻ പോലെയുള്ള രാജ്യങ്ങളുമുണ്ട്. പക്ഷേ താരതമ്യേന ചെറിയ രാജ്യങ്ങളായ അവിടുത്തെ സാമ്പത്തിക രീതികൾ ലോകത്തെ അത്രയേറെ ബാധിക്കുന്നില്ല.)

**ഏറ്റവും അവസാനം വന്ന കണക്കുകൾ നോക്കുക.**

തുടർച്ചയായ നാലാം പാദത്തിലും ജിഡിപി വളർച്ച കുറഞ്ഞ തോതിൽ തന്നെ. 2016 രണ്ടാം പാദത്തിലെ 9.2 എന്ന വളർച്ചാ നിരക്ക് 2017 രണ്ടാം പാദത്തിൽ 5.7 ശതമാനമായി കുറഞ്ഞിരിക്കുന്നു. അതായത് വളർച്ചാ നിരക്ക് ഒരു ശതമാനം കുറയുമ്പോൾ മൊത്തം ഉത്പാദനത്തിൽ ഏതാണ്ട് ഒന്നരലക്ഷം കോടി രൂപയുടെ കുറവ്. ആനുപാതികമായി തൊഴിലവസരവും കുറയും. അത് വീണ്ടും ഉത്പാദനനിരക്കിനെ ബാധിക്കും.

വ്യവസായ ഉത്പാദന നിരക്ക് 2015 – 16ൽ 7.4 ശതമാനം ആയിരുന്നത് ഇപ്പോൾ 1.6 ശതമാനമായി താണു.

കാർഷികോത്പാദനം 2.5 ശതമാനത്തിൽ നിന്ന് 2.3 ആയി.

വിലക്കയറ്റത്തിന്റെ നിരക്ക് ഇപ്പോൾ 3.4 ശതമാനമാണ്.

ഈ കണക്കുകൾ വളരെ പ്രധാനമാണ്. ഏറ്റവും ശക്തമായ രണ്ടു സാമ്പത്തിക പരിഷ്കാരങ്ങൾ നടത്തിക്കഴിഞ്ഞതോടെ രാജ്യത്തിന്റെ സാമ്പത്തിക സുസ്ഥിരാവസ്ഥ ആടിയുലഞ്ഞുകഴിഞ്ഞിരിക്കുന്നു. ഓർക്കുക, ആഗോള മാന്ദ്യം ആഞ്ഞടിച്ചപ്പോഴും സുസ്ഥിരമായി നിന്ന സാമ്പത്തിക വ്യവസ്ഥയാണ് ഇന്ത്യയുടേത്. ലോകം മുഴുവൻ അത്ഭുതത്തോടെയാണ് അന്ന് ഇന്ത്യയെ നോക്കിക്കണ്ടത്. അതിന് ഏറ്റവും സഹായകരമായത് ശക്തമായ പൊതുമേഖലാ ബാങ്കിങ് സംവിധാനം ആയിരുന്നുവെന്നതും ഓർക്കേണ്ട ഘടകം.

നോട്ട് നിരോധനം സദുദ്ദേശ്യത്തോടെയായിരുന്നുവെങ്കിലും യാഥാർഥ്യബോധമില്ലാത്തതായിരുന്നുവെന്ന് അന്നും ഇപ്പോഴും വിമർശനം ഉയരുന്നുണ്ട്. മൻമോഹൻസിങ്ങിന്റെ കാലത്ത് 1000 രൂപ നോട്ടുകൾ വലിയൊരളവുവരെ പിൻവലിച്ചിരുന്നു. അത് പക്ഷേ ഒരു കാലപരിധിക്കുള്ളിൽ അടിച്ച 1000 രൂപ നോട്ടുകൾ ബാങ്കിലെത്തുന്നത് തിരികെ വിപണിയിലേക്ക് വിടാതെയുള്ള സാവധാനത്തിലുള്ള നീക്കമായിരുന്നു. അതുകൊണ്ടുതന്നെ അതു വിപണിയെ ബാധിച്ചുമില്ല. എന്നാൽ നിലവിലുള്ള 1000, 500 നോട്ടുകൾ മുഴുവൻ പിൻവലിച്ചതോടെ സംഭവിച്ചത് രണ്ടു കാര്യങ്ങളാണ്.

1. എല്ലാ സാമ്പത്തിക ഇടപാടുകളും പ്രതിസന്ധിയിലായി.

2. ബാങ്കിൽ നിക്ഷേപം കുമിഞ്ഞുകൂടിയെങ്കിലും ആവശ്യക്കാരില്ലാതെയായി.

ഓടിക്കൊണ്ടിരിക്കുന്ന ഒരു വണ്ടി ഇന്ധനമില്ലാതെ നിന്നുപോയാൽ പിന്നീട് എവിടെ നിന്നെങ്കിലും ഇന്ധനം വാങ്ങിക്കൊണ്ടുവന്ന് ഓടിക്കുമ്പോഴേക്കും സമയം ഏറെ കടന്നുപോയിരിക്കും. ചെയ്യാനാഗ്രഹിച്ച കാര്യങ്ങൾ പലതും ചെയ്യാനാവാതെ പോവുകയും ചെയ്യും.

ചില്ലറ പ്രശ്നങ്ങളൊക്കെയുണ്ടെങ്കിലും സുഗമമായി ഓടിക്കൊണ്ടിരുന്ന വിപണി സമ്പദ് വ്യവസ്ഥയെ താറുമാറാക്കുകയാണ് നോട്ട് നിരോധനം ചെയ്തത്. മുൻ പ്രധാന മന്ത്രി മൻമോഹൻ സിങ് നോട്ട് നിരോധനത്തെ വിശേഷിപ്പിച്ചത് ആസൂത്രിത കൊള്ളയെന്നാണ്. കള്ളപ്പണം നോട്ടുകെട്ടുകളായല്ല, വസ്തുക്കളും സ്വർണവുമൊക്കെയായും വിദേശത്തും ആണ് സൂക്ഷിച്ചിരിക്കുന്നതെന്ന് അദ്ദേഹം പറഞ്ഞു. നോട്ട് നിരോധനമെന്ന ഒറ്റ തീരുമാനത്തിലൂടെ രാജ്യത്തിന്റെ ജിഡിപി മൂന്നു ശതമാനമെങ്കിലും താഴുമെന്നും അദ്ദേഹം മുന്നറിയിപ്പു നൽകി.

എന്നാൽ കുളിമുറിയിൽ മഴക്കോട്ടിട്ടു കുളിക്കുന്നയാളെന്നും ഹാർവാർഡ് തിയറിയല്ല, ഹാർഡ് വർക്കിങ് തിയറിയാണ് ഫലപ്രദമെന്നും ഒക്കെ പറഞ്ഞ് മൻമോഹനെ പരിഹസിക്കുകയാണ് പ്രധാന മന്ത്രി നരേന്ദ്ര മോദി ചെയ്തത്. പക്ഷേ ഏറെത്താമസിയാതെ മോദിക്കും അംഗീകരിക്കേണ്ടിവരുന്നു മൻമോഹനാണ് ശരിയെന്ന്. അതാണ് മുകളിൽ പറഞ്ഞ കണക്കുകൾ വ്യക്തമാക്കുന്നത്. അതല്ലെങ്കിൽ പുതിയൊരു സാമ്പത്തിക തത്ത്വശസ്ത്രത്തിന്റെ പിൻബലത്തിൽ ഈ അവസ്ഥയെ വിശദീകരിക്കാൻ മോദിക്കാവണമായിരുന്നു. പക്ഷേ വികാരവും വിവേകവും രണ്ടാണെന്ന് അദ്ദേഹത്തിന് ഇനിയും മനസ്സിലായിട്ടില്ല.

നോട്ട് നിരോധിച്ചതോടെ രാജ്യത്തെ ബഹുഭൂരിപക്ഷം പേരും തൊഴിലെടുത്തിരുന്ന അസംഘടിത മേഖല പൂർണമായി തകർന്നടിഞ്ഞു. നിർമാണ മേഖല സ്തംഭനാവസ്ഥയിലായതോടെ അവിടെ തൊഴിലില്ലാതായി. അതൊരു ചങ്ങലയാണ്. ഒന്ന് ഒന്നിന് പൂരകമായി പോകുന്ന ചങ്ങല. ആ ചങ്ങല എവിടെയെങ്കിലും മുറിഞ്ഞാൽ മൊത്തം സംവിധാനവും തകരാറിലാകും. അത് കാർഷിക മേഖലയെ വരെ ബാധിക്കും. അതുകൊണ്ടാണ് മെച്ചപ്പെട്ട മഴ ലഭിച്ചിട്ടും കാർഷികോത്പാദനം മുൻവർഷത്തേക്കാൾ താഴ്ന്നത്. ഇന്നും ലോകത്തെ രണ്ടാമത്തെ ധാന്യ ഉത്പാദകരായിട്ടും ഇന്ത്യ പട്ടിണിയുടെ കാര്യത്തിൽ മോശം പ്രകടനമാണ് നടത്തുന്നതെന്നും കാണുക.

നോട്ട് നിരോധിച്ചതോടെ ജനങ്ങൾ ചുരുക്കിച്ചെലവാക്കിത്തുടങ്ങിയതും സാമ്പത്തിക പ്രക്രിയകളെ തകർത്തു. ബാങ്കുകളിൽ വൻ തുക ഉപയോഗിക്കാതെ നിക്ഷേപമായി കുമിഞ്ഞുകൂടി കിടക്കുകയാണ്. പുതിയ ഏതെങ്കിലും സംരംഭം ഏറ്റെടുക്കാനും ആളുകൾ മടിച്ചു. ഇതോടെ ബാങ്കുകൾ നിക്ഷേപ പലിശ കുറച്ചു. ചുരുക്കത്തിൽ പണം എന്തുചെയ്യണമെന്ന് തീരുമാനമെടുക്കാനാവാതെ ബുദ്ധിമുട്ടുകയാണ് വലിയൊരു വിഭാഗം.



മോദിയുടെ കണക്കുകൂട്ടൽ രാജ്യത്ത് നിലവിലുള്ള 15 ലക്ഷത്തോളം കോടി രൂപയുടെ കറൻസി പിൻവലിക്കുമ്പോൾ നാലു ലക്ഷം കോടിയോളം ബാങ്കിൽ മടങ്ങിവരില്ലെന്നായിരുന്നു. എന്നാൽ ഏതാണ്ട് മുഴുവൻ തുകയും മടങ്ങിവന്നതോടെ ആ സ്വപ്നം തകർന്നടിഞ്ഞു. അതുകൊണ്ടാണ് പണം കണ്ടെത്താൻ ക്രൂഡ് ഓയിലിന്റെ എക്സൈസ് തീരുവ വല്ലാതെ ഉയർത്തിവച്ചിരിക്കുന്നത്. കഴിഞ്ഞ മൂന്നുവർഷം കൊണ്ട് ഈ ഇനത്തിൽ ഏതാണ്ട് നാലു ലക്ഷം കോടിയോളം രൂപ ജനങ്ങളിൽ നിന്നു പിഴിഞ്ഞെടുത്തുകഴിഞ്ഞിരിക്കുന്നു. ഇതിനു പുറമേയാണ് കേന്ദ്ര, സംസ്ഥാന നികുതികൾ. ഇപ്പോൾ പറയുന്നത് രാജ്യത്ത് കക്കൂസ് നിർമാണം ഉൾപ്പെടെയുള്ള വികസന പദ്ധതികൾക്ക് പണം കണ്ടെത്താൻ ഇതേയുള്ളു മാർഗം എന്നാണ്. കക്കൂസ് സർക്കാർ നിർമിച്ചു കൊടുക്കുകയല്ല, അതിനുള്ള ബോധവൽക്കരണം നടത്തുകയാണ് വേണ്ടത് എന്ന് മോദിക്ക് ഇനിയും മനസ്സി

ലായിട്ടില്ല. കേരളത്തിൽ ടോയ്‌ലറ്റുകൾ വീടുകളുടെ ഭാഗമായി മാറിയത് സർക്കാർ നിർമിച്ചുകൊടുത്തതുകൊണ്ടല്ല. വിദ്യാഭ്യാസവും ലോക അവസ്ഥയെക്കുറിച്ചുള്ള അവബോധവും ലഭിച്ച ഒരു ജനത അത് ഒരു ആവശ്യമായി കണ്ട് ഏറ്റെടുക്കുകയായിരുന്നു. എന്നാൽ ഇപ്പോഴും നരിക്ഷരരായി തുടുന്ന ഉത്തരേന്ത്യൻ സമൂഹത്തിന് അത് മനസ്സിലാവില്ല. അതു മോദിക്കും മനസ്സിലാവില്ല. അതാണ് പ്രശ്നം.

ജിഎസ്ടിയുടെ കാര്യത്തിൽ ഇതിലും ഗുരുതരമാണ് കാര്യങ്ങൾ. ആവശ്യത്തിന് നോട്ട് അടിക്കാതെയായിരുന്നു നോട്ട് നിരോധനമെങ്കിൽ നല്ലൊരു സോഫ്റ്റ്‌വേർ പോലും തയ്യാറാക്കാതെയായിരുന്നു ജിഎസ്ടിയിലേക്കുള്ള മാറ്റം. ജിഎസ്ടി വരുമ്പോൾ പഴയ നികുതികളെല്ലാം ഇല്ലാതാകുമെന്നും രാജ്യം മുഴുവൻ ഒറ്റ നികുതി ഘടന വരുമെന്നുമായിരുന്നു പ്രഖ്യാപനം. ഇതോടെ വില കുറയുമെന്നും എല്ലാവരും നികുതി വലയിൽ വരുന്നതോടെ വരുമാനം കുതിച്ചുയരുമെന്നുമായിരുന്നു പ്രഖ്യാപനം. പക്ഷേ സംഭവിച്ചതെന്താണ്? അഞ്ചുശതമാനം മുതൽ 28 ശതമാനം വരെയായി ജിഎസ്ടി നിരക്കുകൾ നിശ്ചയിച്ചു. പല വസ്തുക്കൾക്കും ജിഎസ്ടി നിശ്ചയിച്ചുമില്ല. ഉദാഹരണം ബേക്കറി ഉത്പന്നങ്ങൾ. നമ്മുടെ നാട്ടിൽ സ്ത്രീകളുടെ കൂട്ടായ്മകളും മറ്റുമാണ് മിക്ക ബേക്കറികളിലേക്കുമുള്ള പല ഉത്പന്നങ്ങളും തയ്യാറാക്കി നൽകുന്നത്. ഈ ഉത്പന്നങ്ങൾ വാങ്ങി വിൽക്കുന്ന ബേക്കറിക്കാർക്ക് അതിന് 18 ശതമാനം വരെ ജിഎസ്ടി ഈടാക്കേണ്ടിവന്നു. അതോടെ വിലക്കയറ്റമായി. ആളുകൾ ആ ഉത്പന്നങ്ങൾ വാങ്ങാതെയായി. ചുരക്കത്തിൽ അത് ആ സംരംഭങ്ങൾ അടച്ചുപൂട്ടുന്നതിലേക്ക് വഴി തെളിച്ചു.

വ്യാപാരികൾക്കും ഇതേപ്പറ്റി വലിയ ധാരണയുണ്ടായില്ല. അതുകൊണ്ടുതന്നെ തോന്നുംപടിയായി വില നിശ്ചയിക്കൽ. മുമ്പുണ്ടായിരുന്ന നികുതി ഒഴിവാക്കിയ ശേഷം വേണം ജിഎസ്ടി ഈടാക്കാൻ എന്ന് സർക്കാർ ആവർത്തിച്ചുപറഞ്ഞെങ്കിലും മുമ്പ് ഈടാക്കിയിരുന്ന നികുതി അടക്കമുള്ള വില അടിസ്ഥാന വിലയായി നിശ്ചയിക്കുകയും അതിന്മേൽ ജിഎസ്ടി കൂടി ഈടാക്കുകയുമാണ് വ്യാപാരികൾ ചെയ്തത്. എന്നാൽ ഈ നികുതി മുഴുവൻ സർക്കാരിലേക്ക് എത്തുന്നുവെന്ന് ഉറപ്പാക്കാൻ കഴിഞ്ഞുമില്ല. ഭക്ഷണശാലകൾ പലതും ജിഎസ്ടി റജിസ്ട്രേഷൻ പോലും നടത്താതെ ജിഎസ്ടി വാങ്ങാൻ തുടങ്ങുകയും ചെയ്തു. ചുരുക്കത്തിൽ നാഥനില്ലാക്കളരിയായി മാറി നികുതി സംവിധാനം. അരിക്കു പോലും വൻ നികുതി കൊടുക്കേണ്ടിവരുന്നുവെന്നതാണ് ഇപ്പോഴത്തെ അവസ്ഥ.

ഇങ്ങനെ വില കയറുന്നതും ആളുകളെ വിപണിയിൽ നിന്ന് അകന്നുനിൽക്കാൻ പ്രേരിപ്പിക്കും. ഉദാഹരണത്തിന് വല്ലപ്പോഴും പുറത്തുനിന്ന് ഭക്ഷണം കഴിക്കാൻ പോയിരുന്ന കുടുംബങ്ങൾ മിക്കതും അങ്ങനെ പോകുന്ന അവസരങ്ങളുടെ എണ്ണം കുറയ്ക്കുന്നു. അവധിക്കാല യാത്ര ചെയ്യുന്ന കുടുംബങ്ങൾക്ക് ഭക്ഷണം, താമസം തുടങ്ങിയ കാര്യങ്ങൾക്ക് വൻതുക അധികമായി കണ്ടെത്തേണ്ടിവരുന്നു. ഇതോടെ അവരും യാത്ര കുറയ്ക്കുന്നു. ഇതെല്ലാം ആത്യന്തികമായി തൊഴിൽ നഷ്ടത്തിലേക്ക് നയിക്കുന്നു. നോട്ട് നിരോധനവും ജിഎസ്ടിയും വന്നതോടെ രാജ്യത്തെ തൊഴിൽ അവസരങ്ങളിൽ വൻ ഇടിവ് വന്നതായും കണക്കുകൾ വ്യക്തമാക്കുന്നു.

ഇനി ആദ്യം ചോദിച്ച ചോദ്യത്തിലേക്ക് ഒന്നുകൂടി വരാം. ഈ തീരുമാനങ്ങൾ സദുദ്ദേശ്യപരമായിരുന്നോ? ഒരു കാര്യം ഉറപ്പാണ്. ജവഹർലാൽ നെഹ്റു സ്വപ്നം കണ്ടത് പൊതുമേഖലയും സ്വകാര്യമേഖലയും ഒരു പോലെ ശക്തമായ ഒരു സമ്മിശ്ര സാമ്പത്തിക വ്യവസ്ഥയാണ്. എന്നാൽ രാജീവ് ഗാന്ധിയുടെ കാലമെത്തിയതോടെ അതിൽ നിന്ന് ഭിന്നമായി വിദേശ വ്യവസായികളെയും ഇന്ത്യയിൽ അനുവദിക്കുന്നതിലേക്ക് കാര്യങ്ങൾ എത്തി. മാത്രമല്ല, ഇന്ത്യയുടെ ശാപമായിരുന്ന ലൈസൻസ് രാജിന് (ഏതു സംരം കനെയും നൂറു നൂറ് അനുമതികളിൽ കുരുക്കിയിടുന്ന രീതി) അറുതിയായി. മൻമോഹൻ സാമ്പത്തിക രംഗത്തെ കെട്ടഴിച്ചുവിട്ടു. അതോടെ ഇന്ത്യ കുതിച്ചുയരുന്ന സാമ്പത്തിക ശക്തിയുമായി. മൻമോഹന്റെ നവ ലിബറൽ നയങ്ങൾക്ക് എന്തൊക്കെ പോരായ്മകൾ ആരോപിച്ചാലും തൊഴിലവസരങ്ങൾ തുറക്കുന്നതിലും സംരംഭകരെ പ്രോൽസാഹിപ്പിക്കുന്നതിലും അതു വൻ വിജയമായിരുന്നു. പക്ഷേ ഒരു കാര്യം മറക്കരുത്. മൻമോഹൻ തികഞ്ഞ സാമ്പത്തിക വിദഗ്ധനായിരുന്നു. ഉദാഹരണം തൊഴിലുറപ്പ് പദ്ധതി. ഇന്ത്യയുടെ ഗ്രാമീണ മേഖലയെ ഇതുപോലെ ചലിപ്പിച്ച മറ്റൊരു പദ്ധതിയുമില്ല.

എന്നാൽ ഗൃഹപാഠം വേണ്ടത്ര ചെയ്യാതെ, ഉപദേശകരെ മാത്രം ആശ്രയിക്കുന്ന നരേന്ദ്ര മോദിയുടേത് വ്യത്യസ്ത പാതയാണ്. എന്തൊക്കെയോ പെട്ടെന്ന് ചെയ്തു കൂട്ടണമെന്ന ഭ്രാന്തമായ ആവേശത്തിൽ അദ്ദേഹം ശരാശരി ഗുജറാത്തുകാരന്റെ ബിസിനസ് പാഠങ്ങൾ പോലും മറന്നുപോകുന്നു. കോർപറേറ്റുകളെ കൂടുതൽ വളർത്തുന്നതാണ് രാജ്യത്തിനു നല്ലതെന്ന് അദ്ദേഹം കരുതുന്നു. അതുകൊണ്ടു തന്നെ തൊഴിൽ നിയമങ്ങളും പരിസ്ഥിതി നിയമങ്ങളും വരെ ഇളവ് ചെയ്ത് കോർപറേറ്റുകളുടെ താളത്തിനൊത്ത് അദ്ദേഹം തുള്ളുന്നു. ഏറ്റവും ഒടുവിൽ നടപ്പാക്കിയ എല്ലാ പരിഷ്കാരങ്ങളും കോർപറേറ്റുകളെ ആത്യന്തികമായി സഹായിക്കുന്നതാണ്. കർഷകരുടെ നാമമാത്ര കടങ്ങൾ എഴുതിത്തള്ളാൻ മടിക്കുന്ന അദ്ദേഹം കോർപറേറ്റുകൾക്ക് ലക്ഷക്കണക്കിന് കോടി രൂപയുടെ നികുതി ഇളവ് നൽകുന്നു. ബാങ്കുകളുടെ ലയനത്തിലൂടെ കോർപറേറ്റകൾക്ക് അനുകൂല അവസ്ഥയുണ്ടാക്കുന്നു. കിട്ടാക്കടം കാരണം വലഞ്ഞിരുന്ന ബാങ്കുകളിലേക്ക്

ജനങ്ങളുടെ പണം നോട്ടുനിരോധനത്തിലൂടെ പിടിച്ചു പറിച്ചെടുക്കുന്നു. നിക്ഷേപ പലിശ കുറച്ച് കുറഞ്ഞ പലിശയ്ക്ക് കോർപറേറ്റുകൾക്ക് വായപ് കൊടുക്കുന്നു. കോർപറേറ്റുകൾ വായ്പ എടുത്തില്ലെങ്കിൽ ബാങ്കിങ് മേഖല പ്രതിസന്ധിയിലാകുന്ന അവസ്ഥ.

ജിഎസ്ടിയിലൂടെ ചെറുകിട സംരംഭകർ പ്രതിസന്ധിയിലാകുന്നതോടെ ആ മേഖലയും കോർപറേറ്റുകൾ കയ്യടക്കും. ഇപ്പോൾ തന്നെ പച്ചക്കറി ഉൾപ്പെടെ വിൽക്കുന്ന വൻകിടക്കാരുടെ കടന്നുകയറ്റം കൂടുതൽ മേഖലകളിലേക്ക് ഉണ്ടാകും. ചുരുക്കത്തിൽ സർക്കാരിനെ പൂർണമായി നിയന്ത്രിക്കുന്ന ശക്തിയായി കോർപറേറ്റുകൾ മാറും. ആവേശം നല്ലതാണ്. പക്ഷേ വിവേകമില്ലാത്ത വികാരം ആപത്താണെന്ന് നമ്മുടെ പ്രധാനമന്ത്രിക്ക് ആരാണ് പറഞ്ഞുകൊടുക്കുക!

**മേമ്പൊടി**

സോളർ അന്വേഷണ റിപ്പോർട്ട് ആണ് ഇപ്പോഴത്തെ ചർച്ചാ വിഷയം. അതിന്റെ ന്യായാന്യായങ്ങളിലേക്ക് കടക്കുന്നില്ല. പക്ഷേ ധൃതി പിടിച്ച് വേങ്ങര ഉപതിരഞ്ഞെടുപ്പു ദിവസം തന്നെ റിപ്പോർട്ടിന്മേൽ നടപടി പ്രഖ്യാപിച്ചത് പത്ത് വോട്ട് കൂടുതൽ കിട്ടുന്നെങ്കിൽ കിട്ടട്ടെ എന്നു വിചാരിച്ചുതന്നെ. പക്ഷേ അതിലും വലിയ ലക്ഷ്യം ഉള്ളിലുണ്ട്. ബംഗാളിൽ സിപിഎം അസ്തമിച്ചു. ത്രിപുരയിൽ അസ്തമന പാതയിലാണ്. ഇനി കേരളം ആണ് ബാക്കിയുള്ളത്. അതുകൊണ്ടുതന്നെ ഒരു കേരള സിപിഎം എന്നു വേണമെങ്കിൽ പറയാം. ഇവിടെ മുഖ്യശത്രു കോൺഗ്രസ് ആണ്. കോൺഗ്രസിനെ ദുർബലപ്പെടുത്തി ബിജെപിയെ മുഖ്യ പ്രതിപക്ഷമാക്കിയാൽ ചില ഗുണങ്ങളുണ്ട്. ബിജെപി മുഖ്യ പ്രതിപക്ഷമാകുന്നതോടെ ന്യൂനപക്ഷങ്ങൾ പൂർണമായും സിപിഎമ്മിലേക്കു ചായും. ഭൂരിപക്ഷ വോട്ടിലെ വലിയൊരു പങ്ക് കിട്ടുകയും ചെയ്യും. അങ്ങനെ കാലാകാലം കേരളം ഭരിക്കാം. അപ്പോൾ ബിജെപിയെ കേരളത്തിൽ ശക്തമാക്കേണ്ടത് സിപിഎമ്മിന്റെ കൂടി ആവശ്യമാണ്. അതിന് കോൺഗ്രസിനെ കൂടുതൽ ദുർബലപ്പെടുത്തണം. സോളർ എങ്കിൽ സോളർ. അത്രേയുള്ളു.

## ഉപകാരസ്മരണ



**Jobin Thengumthara Medayil**

## ഉപകാരസ്മരണ



**Jobin Thengumthara Medayil**

# സുവിശേഷ ദൗത്യത്തെപ്പറ്റി ഒരു സമഗ്ര സമീക്ഷ

## മാത്യു ചാർത്താക്കുഴിയിൽ അച്ചൻ എഴുതിയ

## A Catholic Response to the Call of New Evangelization

## എന്ന പുസ്തകത്തെക്കുറിച്ചുള്ള വായനക്കുറിപ്പ്




വർഷങ്ങൾക്കുമുൻപാണ്. പട്ടത്തിനൊരുങ്ങുന്ന കാലത്ത്, അന്നത്തെ പുനലൂർ ബിഷപ്പായിരുന്ന മത്യാസ് കാപ്പിൽ തിരുമേനിയെ കണ്ട് അനുഗ്രഹം വാങ്ങാനായി ചെന്നു. ഒരു കപ്പ് കാപ്പിയുമായി മുഖാമുഖമിരുന്ന് കുറേയേറെ നേരം സംസാരിക്കുകയാണ് അദ്ദേഹം ചെയ്തത്. അദ്ദേഹം സംഭാഷണമാരംഭിച്ചത് ഞാനിപ്പോഴും ഓർത്തിരിക്കുന്ന ഒന്നാണ്. 'ശെമ്മാശൻ പഠനം ഒക്കെ പൂർത്തിയാക്കിയല്ലോ. നമ്മോട് കർത്താവ് ഒന്നുമാത്രമേ ആവശ്യപ്പെട്ടിട്ടുള്ളൂ, എന്താണത്?' ഒരു കല്പനയേ ഉള്ളൂ; പരസ്പരം സ്നേഹിക്കണം, എനിക്ക് സംശയമുണ്ടായിരുന്നില്ല. പക്ഷെ തിരുമേനി സ്നേഹപൂർവം തിരുത്തി. 'അത് പൊതുവായ കല്പന. തെരഞ്ഞെടുത്തവർക്ക്, അയക്കപ്പെട്ടവർക്ക് ഒരു കല്പന പ്രത്യേകമായുണ്ട്. അതെന്താണ്?' മുൻപത്തെപ്പോലെ എളുപ്പം മറുപടി പറഞ്ഞ് അബദ്ധം വരാതിരിക്കാൻ ഞാൻ ഒന്ന് ആലോചിച്ചു. ഒറ്റക്കാര്യമേ ഉള്ളൂ, സുവിശേഷം പ്രസംഗിക്കണം. തിരുമേനി സന്തോഷത്തോടെ സമ്മതിച്ചു. 'ഇത്രയും പഠിച്ചുകഴിഞ്ഞ്, ഇക്കാര്യം പറയാൻ ശെമ്മാശനു സമയം ആവശ്യം വന്നതെന്താണെന്നറിയുമോ?' തിരുമേനി തന്നെ അതിന് ഉത്തരവും പറഞ്ഞു 'ഒരുപാട് വിഷയങ്ങൾ സംസാരിക്കുന്നതിനിടയിൽ നമ്മൾ ഏറ്റവും പ്രധാനമായതിൽ നിന്ന് ശ്രദ്ധതിരിക്കുന്നുണ്ട്'.

ബഹുമാനപ്പെട്ട മാത്യു ചാർത്താക്കുഴിയിൽ അച്ചൻ എഴുതിയ A Catholic Response to the Call of New Evangelization എന്ന പുസ്തകം വായിക്കാനെടുക്കുമ്പോൾ ഈ കഥ ശക്തമായി മനസ്സിൽ വന്നത് ആ പുസ്തകത്തിന്റെ അടിസ്ഥാനപരമായ ചില പ്രത്യേകതകൾ കൊണ്ടാണ്. വിഷയം തിരുമേനി സൂചിപ്പിച്ച ഒരേ ഒരു ദൗത്യം തന്നെ -സുവിശേഷം പ്രസംഗിക്കുക. നൂറുപേജിലൊതുങ്ങുന്ന വിഷയക്രമീകരണം കൊണ്ട് ഈ പുസ്തകം ഒഴിവാക്കുന്ന ദോഷവും തിരുമേനി സൂചിപ്പിച്ചതുതന്നെ: ദുർമേദസ്. അനാവശ്യ പരാമർശങ്ങളൊഴിവാക്കി വിഷയം പരമാവധി ഋജുവായും ലളിതമായും അവതരിപ്പിക്കുന്നു ഈ പുസ്തകം.

സംക്ഷിപ്ത വിഷയാവതരണത്തിന്റെ സമഗ്രതയെ ബാധിച്ചിട്ടില്ലെന്നുള്ളതാണ് എടുത്തുപറയാനുള്ള ഒരു നേട്ടം. ഉള്ളടക്കം നൽകിയിരിക്കുന്ന പേജിലൂടെ കണ്ണോടിച്ചാൽ തന്നെ അത് എളുപ്പം മനസ്സിലാകും. സമകാലീനസഭയിലെ സുവിശേഷീകരണ പ്രവർത്തനത്തിലെ ആഭിമുഖ്യങ്ങൾ മനസ്സിലാകാൻ ആവശ്യമുള്ള സകല കാര്യങ്ങളും പത്തൊൻപത് തലക്കെട്ടുകളിൽ പ്രതിഫലിക്കുന്നുണ്ട്.

ലളിതവും ഹ്രസ്വവും സമഗ്രവും എന്ന് ഒരു പുസ്തകത്തെ പരിചയപ്പെടുത്തുമ്പോൾ കാമ്പ് കുറഞ്ഞുപോയോ എന്ന് സംശയിക്കുന്നവരാകും ഗൗരവബുദ്ധികളായ വായനക്കാർ. ആഴം എന്നത് വിശദാംശങ്ങൾ വഴിയായി മാത്രം ലഭിക്കുന്ന ഒന്നല്ലല്ലോ. മാത്യു അച്ചന്റെ വിശകലനങ്ങൾ ആഴം പ്രാപിക്കുന്നത് ഉപയോഗിച്ചിരിക്കുന്ന ഉറവിടങ്ങളുടെ ആധികാരികത വഴിയാണ്. രണ്ടാം വത്തിക്കാൻ കൗൺസിലിനോട് ചേർന്നുള്ള പേപ്പൽ പ്രബോധനങ്ങളും, കൗൺസിൽ പ്രമാണരേഖകളും മുതൽ ഏറ്റവും സമകാലീനമായ സഭാപ്രബോധനങ്ങളുടെ മുഴുവൻ അന്തസത്ത ഉൾക്കൊള്ളുന്നതാണ് ഈ ഗ്രന്ഥത്തിന്റെ ഉള്ളടക്കം. പ്രകാശിതമാകുന്ന ഓരോ അഭിപ്രായത്തിനും സമകാലീന ദൈവശാസ്ത്രത്തിലെ ഉന്നതശീർഷരുടെ അംഗീകാരം അച്ചൻ കണ്ടെത്തുന്നുണ്ട്. ഏത് ഉപവിഷയം തെരഞ്ഞ് വായിച്ചാലും, വിശദമായ വായന ആഗ്രഹിക്കുന്നവർക്ക് അതിനുള്ള നിർദ്ദേശങ്ങൾ ഈ പുസ്തകത്തിൽ നിന്ന് ലഭിക്കും.

ഋജുവായ അവതരണശൈലിയാണീ ഗ്രന്ഥത്തിനുള്ളത് എന്നു സൂചിപ്പിച്ചല്ലോ. അദ്യത്തെ പത്ത് അധ്യായങ്ങൾ സുവിശേഷീകരണം എന്ന അടിസ്ഥാന ക്രിസ്തീയദൗത്യത്തിന്റെ വിശദീകരണം തന്നെയാണ്. സഭയ്ക്ക് ഭരമേല്പിക്കപ്പെട്ടിരിക്കുന്ന ദൗത്യം പുതിയ ദേശങ്ങളിലും ഭാഷകളിലും സുവിശേഷമെത്തിക്കുകയാണ് എന്നത് ഉപരിപ്ലവമായ ഒരു കാഴ്ച മാത്രമാണെന്നും, യേശുക്രിസ്തു എന്ന വ്യക്തിയിലേക്ക് സ്വന്തം മാനസാന്തരത്തിലൂടെ മറ്റുള്ളവരെയും നയിക്കുകയാണതെന്നും വ്യക്തമാവുന്നു. ഒരു പ്രവർത്തന പദ്ധതി എന്നതിലുപരി ഈ ദൗത്യം സഭയുടെ ജീവഭാവമാണ്. കുടുംബങ്ങളായും വ്യക്തികളായും നൽകുന്ന സാക്ഷ്യവും ആരാധനാ ജീവിതവും വചനത്തിലൂടെയുള്ള പ്രഘോഷണമെന്നതുപോലെ ഈ ദൗത്യനിർവഹണത്തിന്റെ സമഗ്ര ഭാഗങ്ങളാണ്. ക്രിസ്തുവിലൂടെയുള്ള രക്ഷ സകല ലോകത്തിന്റെയും അടിസ്ഥാന ആവശ്യമായതുകൊണ്ട് ഇക്കാര്യം ഒരു ക്രൈസ്തവനും സൗകര്യം പോലെ ഒഴിവാക്കാനാവുന്ന ഒന്നല്ല.

സഭയുടെ അസ്തിത്വത്തോടുതന്നെ ചേർന്നുനിൽക്കുന്ന ഈ ദൗത്യബോധം സഭയുടെ സ്വയം നവീകരണത്തോടൊപ്പം നവീകരിക്കപ്പെടുന്ന ഒന്നാണ്. അതുകൊണ്ടുതന്നെ രണ്ടാം വത്തിക്കാൻ കൗൺസിലിനു ശേഷം നവസുവിശേഷവത്കരണം, സുവിശേഷ ചൈതന്യത്തിൽ നിന്ന് അകന്ന ക്രൈസ്തവരുടെ പുനർ സുവിശേഷീകരണം ആവശ്യമാകുന്നു. നവസുവിശേഷീകരണത്തിന്റെ രൂപഭാവങ്ങളും അതിൽ ഫ്രാൻസിസ് മാർപാപ്പായുടെ നേതൃത്വം പകർന്നുനൽകുന്ന പുതിയ ഊർജ്ജവുമാണ് പത്തുമുതൽ പതിനാറുവരെ അധ്യായങ്ങളിൽ.

കത്തോലിക്കാ സമൂഹത്തെ അടിസ്ഥാനപരമായി ബഹുസ്വരമായ ആധുനികലോകത്തിൽ സ്വന്തം ഇടം കണ്ടെത്തുന്നതിനു സഹായിക്കുന്ന പ്രസിദ്ധ കനേഡിയൻ ചിന്തകനായ ചാൾസ് റ്റൈയ്ലറിന്റെ നിരീക്ഷണങ്ങളിലൂടെ പതിനേഴാം നൂറ്റാണ്ടിന്റെ പൂർവാർദ്ധത്തിൽ ചൈനയിൽ സുവിശേഷവേലചെയ്ത മത്തേയോ റിച്ചി എന്ന ഈശോസഭാ വൈദികന്റെ മാതൃകയെ സമകാലീന സുവിശേഷപ്രവർത്തനങ്ങൾക്കുള്ള ഒരു മാതൃക എന്ന നിലയിൽ വിശകലനം ചെയ്യുന്നതാണ് പുസ്തകത്തിന്റെ അവസാന ഭാഗം. പൂരകമായ ഒരു പ്രതിമാതൃക എന്ന നിലയിൽ ജോർജ് മാർസ്ഡെൻ എന്ന എഴുത്തുകാരൻ അവതരിപ്പിക്കുന്ന ധൂർത്തപുത്രനെക്കുറിച്ചും സംസാരിക്കുന്നു. സംസ്കാരത്തിന്റെ വിവിധതലങ്ങളുമായി അടിസ്ഥാനപരമായി സമന്വയപ്പെട്ട് സുവിശേഷത്തിന്റെ വെളിച്ചം അവയിലേക്ക് സംക്രമിപ്പിക്കുക എന്നതാണ് റിച്ചിയൻ സമീപനം. എന്നാൽ ആധുനികതയിൽ അന്തർലീനമായ 'ധൂർത്തന്റെ', പടിറങ്ങിപ്പോകുന്നവന്റെ മനോഭാവത്തോട് എങ്ങനെ സംവദിക്കണം എന്ന് മാർസ്ഡെന്റെ രൂപകവിശകലനം സൂചനകൾ നൽകുന്നു.

കുറവുകളിലെല്ലെന്നല്ല ആദ്യത്തെ ഭാഗത്തെ അപേക്ഷിച്ചുനോക്കുമ്പോൾ അവസാന അധ്യായങ്ങൾ അല്പമെങ്കിലും കെട്ടഴിഞ്ഞു നിൽക്കുന്നു എന്നും, ആദ്യഭാഗത്തിലെ ദൈവശാസ്ത്ര വിശകലനം 'സുവിശേഷത്തിന്റെ സന്തോഷത്തിൽ' ഫ്രാൻസിസ് പാപ്പാ എടുത്തുകാണിക്കുന്ന നവീനാഭിമുഖ്യങ്ങൾ ഉൾക്കൊള്ളുന്നില്ലെന്നും ഒക്കെ പരാതിപറയാം. പക്ഷെ ഈ പരിമിതികൾ ഒരു പരിധിവരെ ഋജുവും രേഖാത്മകവുമായ ഒരു ക്രമീകരണത്തിന്റെ രീതിശാസ്ത്ര പരമായ ബാധ്യത കൂടിയാണ്. അവസാനത്തെ കെട്ടഴിച്ചിൽ രൂപശാസ്ത്രപരമായ ഒതുങ്ങിക്കൂടലിൽ നിന്ന് മോചനം നൽകുന്ന ചലനാത്മകമായ (dynamic) മാതൃകയാണ്.

ദൈവശാസ്ത്രാധ്യാപകനെന്ന നിലയിൽ നോക്കുമ്പോൾ മിസിയോളജി എന്ന ദൈവശാസ്ത്രവിഭാഗത്തിൽ ഇന്ന് ലഭിക്കുന്ന മികച്ച ഒരു ഹാൻഡ് ബുക്ക് എന്ന് ഇതിനെ നിസ്സംശയം പറയാം. അന്താരാഷ്ട്ര തലത്തിലുള്ള ഒരു വായനാസമൂഹത്തെ ആണീ പുസ്തകം മുന്നിൽ കാണുന്നതെങ്കിലും അവസാന അധ്യായങ്ങളിലെ പ്രായോഗിക മാതൃകയുടെ ചർച്ച മൂന്നാം ലോക സമൂഹങ്ങളിലേക്കും തുറക്കുന്ന വാതായനങ്ങൾ നൽകുന്നുണ്ട്. ദൈവശാസ്ത്ര വിദ്യാർത്ഥികളാണ് സാധാരണ ഈ വിഷയങ്ങൾ കണ്ടെത്തിവായിക്കാറുള്ളതെങ്കിലും ഈ പുസ്തകം ക്രൈസ്തവരുടെ പൊതുവിളിയെക്കുറിച്ചാണ്. ഇംഗ്ലീഷ് ഭാഷയിൽ അത്യാവശ്യം പരിജ്ഞാനമുള്ള ആർക്കും ഇത് ആത്മീയ ഉന്നതിക്ക് ഉതകുന്ന പുസ്തകമാണ്.

പുസ്തകത്തിന് അവതാരിക നൽകിയിരിക്കുന്നത് നവസുവിശേഷീകരണത്തെക്കുറിച്ച് 2012 ൽ റോമിൽ ചേർന്ന മെത്രാന്മാരുടെ സിനഡിന്റെ റിലേറ്റർ കൂടിയായിരുന്ന വാഷിംഗ്ടനിലെ ആർച്ച്ബിഷപ്പ് കർദ്ദിനാൾ വേൾ ആണ്. കാതോലിക്കാ ബാവാ തിരുമേനിയുടെ അനുഗ്രഹ സന്ദേശത്തോടൊപ്പം റോമിലെ നവസുവിശേഷീകരണത്തിനുള്ള കാര്യാലയത്തിന്റെ ചുമതലവഹിക്കുന്ന ആർച്ച് ബിഷപ്പ് റീനോ ഫിസിക്കെല്ല, സുപ്രസിദ്ധ ദൈവശാസ്ത്രജ്ഞൻ റാൽഫ് മാർട്ടിൻ മുതലായ പ്രമുഖരും പുസ്തകം വായിച്ച് അഭിപ്രായമറിയിച്ചിരിക്കുന്നത് കവറിൽ കാണാം. മലങ്കര കത്തോലിക്കാസഭയിൽനിന്ന് ഒരെഴുത്തുകാരന്റെ പുസ്തകം ഇത്രയും ആഗോള സാധ്യതകളോടെ പുറത്തിറങ്ങുന്നത് ആദ്യമായിട്ടാണ്. ആമസോണിൽ ഡിജിറ്റൽ വേർഷൻ ഓൺലൈൻ വില്പന ആരംഭിച്ച ഈ പുസ്തകം പുറത്തിറക്കുന്നത് സോഫിയ ബുക്സ് ആണ്.

റവ. ഫാ. ജോസഫ് വള്ളിയാട്ട്

# ലോകത്തെ മുഴുവൻ കുട്ടികളും വായിച്ചിരിക്കേണ്ട ലൗദാത്തോസി




**'ലൗദാത്തോസി അഥവാ അങ്ങേയ്ക്ക് സ്തുതി.'**

ലോകം മുഴുവൻ ചർച്ച ചെയ്യപ്പെട്ട വളരെ പ്രസിദ്ധമായ ഒരു ചാക്രിക ലേഖനമാണ് ഇത്. ലോകം ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന ഫ്രാൻസിസ് പാപ്പായുടെ ലൗദാത്തോസിയെന്ന അപ്പസ്തോലിക പ്രബോധനമായ ലൗദാത്തോസിയെ കുട്ടികൾക്ക് ഇഷ്ടപ്പെടുന്ന ഒരു കഥയാക്കി മാറ്റിയിരിക്കുകയാണ് 'നമ്മുടെ ഭൂമി നമ്മുടെ ജീവൻ' എന്ന പുസ്തകത്തിലൂടെ ഗ്രന്ഥകർത്താവ് ശ്രീ. ഉണ്ണി അമ്മയമ്പലം.

മുറിവേറ്റ നമ്മുടെ അമ്മ ഭൂമിയെ കുട്ടികളായ നമുക്ക് എങ്ങനെ സംരക്ഷിക്കാം? ഈ ഭൂമിയുടെ ഭാവി ഏറ്റെടുക്കേണ്ട ഉത്തരവാദിത്തം കുട്ടികൾക്ക് നൽകിക്കൊണ്ട് ഹൃദയത്തെ സ്പർശിക്കുന്ന ഈ കഥ അവസാനിക്കുമ്പോൾ ഫ്രാൻസിസ് പാപ്പായുടെ അപ്പസ്തോലിക പ്രബോധനത്തിന്റെ ശക്തിയും കരുത്തും എത്ര വലുതാണെന്ന് ഈ കഥയിൽ നിന്ന് നമ്മൾ ഓർത്തുപോകും. അത്രക്ക് മനസ്സിനെ അലിയിക്കുന്ന ചിന്തിപ്പിക്കുന്ന ഒരു പുസ്തകമാണിത്.

'ദയാലു' എന്ന ദയയുടെ ആൾരൂപമായ ഒരു പതിനഞ്ചു വയസ്സുകാരൻ. അവന് സ്നേഹിക്കാൻ മാത്രമേ അറിയൂ. അതു മനുഷ്യനെ മാത്രമല്ല ഈ ലോകത്തെ സർവ്വചരാചരങ്ങളെയും സ്നേഹത്തിന്റെ ഹൃദയം കൊണ്ടു നോക്കിക്കാണുന്നു. ദയാലു അതുകൊണ്ടു തന്നെ മണ്ണും മരവും കുന്നും പുഴയും മണിത്തത്തയും പുള്ളിക്കുയിലും മാടപ്രാവും കായലും കണ്ടൽക്കാടുകളും വിശന്നുവലഞ്ഞ കുട്ടിയുമെല്ലാം ദയാലുവിനു പ്രിയപ്പെട്ടവരാകുന്നു.

ജീവനുള്ളവയും ജീവനില്ലാത്തവയും ഈ ഭൂമിയിൽ ജീവിക്കുന്നു. എല്ലാറ്റിന്റെയും പൊതുവീടാണ് ഭൂമി. മറ്റു ജീവജാലങ്ങൾ തങ്ങൾക്ക് ജീവിക്കാൻ ആവശ്യമുള്ളതു മാത്രമെടുത്തു ജീവിച്ചുപോകുമ്പോൾ മനുഷ്യൻമാത്രം ഭൂമിയുടെ അധികാരിയായി സ്വയം പ്രഖ്യാപിച്ച് ഹൃദയത്തിന്റെ തിന്മകൊണ്ട് ഭൂമിയെ വ്രണപ്പെടുത്തുന്നു. ധൂർത്തടിച്ച് നശിപ്പിക്കുന്നു. ഈ നാശത്തിൽനിന്ന് ഭൂമിയെ രക്ഷിക്കുവാൻ എല്ലാ മേഖലകളിലും പരിസ്ഥിതിയെ സംരക്ഷിച്ചുകൊണ്ടുള്ള ഒരു ജീവിതം മനുഷ്യർ ക്രമപ്പെടുത്തണമെന്ന് മനുഷ്യരാശിയോട് ആകുലതയോടെ മുന്നറിയിപ്പ് നൽകുന്ന പ്രവാചക ദൗത്യമാണ് ഫ്രാൻസിസ് പാപ്പ നൽകുന്നതെങ്കിൽ ഈ ആശയത്തെ വിവിധങ്ങളായ അനുഭവങ്ങളിലൂടെ, സംഭവങ്ങളിലൂടെ, കുട്ടികളിലേക്ക് എത്തിക്കാൻ ഈ പുസ്തകത്തിലെ ദയാലുവെന്ന കേന്ദ്രകഥാപാത്രത്തിന് സാധിച്ചിട്ടുണ്ട്. അതാണ് ഈ പുസ്തകത്തിന്റെ ഏറ്റവും വലിയ വിജയം. ഗഹനമായ ആശയങ്ങൾപോലും കഥകളായി സംഭവങ്ങളായി കഥാ

പാത്രങ്ങളിലൂടെ വായനക്കാരോടു സംസാരിക്കുന്നു. അതുകൊണ്ടാണ് മലങ്കര കത്തോലിക്കാസഭയുടെ തലവനും പിതാവുമായ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് ബാവാതിരുമേനി ഇങ്ങനെ പറഞ്ഞത്; 'ദയാലു എന്ന കഥാപാത്രത്തിൽ തുടങ്ങി ഫ്രാൻസിസ് അസ്സീസിയുടെ വാക്കുകളിൽ അവസാനിക്കുന്ന ഈ കഥ വായിച്ചു മടക്കിവയ്ക്കാനുള്ളതല്ല. അങ്ങനെ അത്ര പെട്ടെന്ന് മനസ്സിൽ നിന്ന് ഇറങ്ങിപ്പോകുകയുമില്ല. ഈ പുസ്തകത്തിലെ കഥയും കഥാപാത്രങ്ങളും ഹൃദയത്തെ ആർദ്രമാക്കുന്ന വാക്കുകളും വാങ്മയചിത്രങ്ങളും, വായനക്കാരന്റെ മനസ്സിനെ നൊമ്പരപ്പെടുത്തുന്ന സന്ദർഭങ്ങളും ഈ പുസ്തകത്തിന്റെ ഏറ്റവും വലിയ പ്രത്യേകതയാണ്.

കൂട് നഷ്ടപ്പെടുന്ന തത്തമ്മയും, ജീവിക്കാൻ ജലം നഷ്ടമാകുന്ന ജലജീവിയും, വിശക്കുന്നു എന്ന് നിലവിളിക്കുന്ന കുരുന്നു പൈതലും, ആണവ വിപത്തിന്റെ ആഘാതം അനുഭവിക്കുന്ന ഒരു നാടും നമ്മോടു പറയുന്നത് ക്രിസ്തുവിന്റെ സ്നേഹത്തെപ്രതി എല്ലാം സംരക്ഷിക്കണമെന്നാണ്. പ്രത്യാശയുടെ ആനന്ദം കെട്ടുപോകാതെ ദുഃഖിതരുടേയും അസ്വസ്ഥരുടേയും അശരണരുടേയും നിരയിലേക്ക് ചേരുവാൻ ആ ദൈവസ്നേഹം നമ്മെ നിർബന്ധിക്കുന്നത് ഈ പുസ്തകത്തിന്റെ മികച്ച സന്ദേശവും അനുഗ്രഹവുമാണ്. ഈ ഭൂമിയേയും അതിലെ ചരാചരങ്ങളെയും ജീവനുള്ളതാക്കി നിലനിർത്തുക മനുഷ്യന്റെ ധർമ്മമാണെന്നും അത് കുഞ്ഞുമനസ്സുകളിൽ രൂഢമൂലമാകണമെന്നും അലിവുള്ള, ദയയുള്ള ഒരു നല്ല ഹൃദയം കുഞ്ഞുങ്ങളിൽ ഉദിച്ചുയരുവാൻ ഈ പുസ്തകം കാരണമാകുമെന്നും ഞാൻ വിശ്വസിക്കുന്നു."

പരിസ്ഥിതിക്ക് ഉണ്ടാകുന്ന തകർച്ച ലോകത്തിലെ പരമദരിദ്രരായ മനുഷ്യരുടെ ജീവിതത്തെയാണ് ഏറ്റവുമധികം ബാധിക്കുന്നത്. കാലാവസ്ഥാമാറ്റവും ആഗോളതാപനവും വലിച്ചെറിയൽ സംസ്ക്കാരവും മലിനീകരണവുമെല്ലാം സാധാരണ ജനങ്ങളെയും പ്രകൃതിയിലെ വൃക്ഷലതാദികളെയും പക്ഷിമൃഗാദികളെയും എങ്ങനെ ബാധിക്കുന്നുവെന്ന് ഈ ഗ്രന്ഥത്തിലെ മൂന്നു മുതലുള്ള അധ്യായങ്ങൾ നമുക്കു കാട്ടിത്തരുന്നു. ലൗദാത്തോസിയിലെ 'മലിനീകരണവും കാലാവസ്ഥാ വ്യതിയാനവും' എന്ന അധ്യായത്തിന്റെ ആശയത്തെയും ജലജൈവവൈവിധ്യനാശത്തെയും, ജീവിക്കാൻ കഴിയാതെ കാടുവിട്ടുപോകുന്ന കിളികളുടെ ജീവിതത്തിലൂടെ, ഒരിക്കലും ആ ഗ്രാമത്തിലേക്ക് കടന്നു വരില്ലെന്നു ശപഥം ചെയ്തു പറന്നുപോകുന്ന ദേശാടനക്കിളികളുടെ ജീവിതത്തിലൂടെ, വിവിധ രൂപത്തിൽ പിറന്നു വീഴുന്ന വികൃതരൂപികളായ പക്ഷിക്കുഞ്ഞുങ്ങളുടെ കഥയിലൂടെ നമ്മുടെ പാരിസ്ഥിതിക നാശത്തിന്റെ ഗൗരവം നമുക്ക് കാട്ടിത്തരുന്നു.

'മനുഷ്യനുണ്ടാക്കിയ വെള്ളപ്പൊക്കം' എന്ന അധ്യായം ചർച്ച ചെയ്യുന്നത്. അഭയാർത്ഥികളാകുന്ന പാവപ്പെട്ട മനുഷ്യരെക്കുറിച്ചാണ്. ഏതു പാരിസ്ഥിതിക ദുരന്തത്തിന്റെയും ആഘാതം ഏറ്റവും കൂടുതൽ ദുരിതത്തിലാഴ്ത്തുന്നത് സാധാരണക്കാരെയാണ്. 'അഭയാർഥികളെ തിരസ്ക്കരിക്കരുത് സ്വീകരിക്കാൻ തയ്യാറാകണമെന്ന' ഫ്രാൻസിസ് പാപ്പയുടെ ആഹ്വാനവും, തെറ്റായ വികസനം മൂലം ഒരു നാടനുഭവിക്കുന്ന ദുരന്തവും ഈ അധ്യായം ഒരു കഥ കണക്കെ നമുക്ക് മനസ്സിലാക്കിത്തരുന്നു. നമ്മുടെ രാഷ്ട്രപിതാവായ മഹാത്മാഗാന്ധി ഒരു കഥാപാത്രമായി ഈ അധ്യായത്തിൽ ദയാലുവുമായി സംവാദത്തിലേർപ്പെടുന്നത് രസകരമായ വിജ്ഞാനപ്രദമായ വായനാനുഭവമാണ്.

'പരിസ്ഥിതി വിജ്ഞാനീയപരമായ വിദ്യാഭ്യാസവും ആത്മീയതയും' എന്ന ലൗദാത്തോസിയിലെ ആറാമത്തെ അധ്യായം ചർച്ച ചെയ്യുന്ന ഒരു പുതിയ ജീവിത ശൈലിയെക്കുറിച്ചുള്ള ദർശനം കുട്ടികൾക്ക് ഹൃദയത്തിൽ തട്ടുന്ന വിവിധ കഥകളുടെ ഒരു സംഗീതമായി മാറുന്നു ഈ പുസ്തകത്തിൽ ഊർജ്ജസംരക്ഷണത്തിന്റെ ആവശ്യം മനസ്സിലാക്കുന്ന ഉണ്ണുവും കളിക്കുമ്പോൾ ഒരു മഗ്ഗ് വെള്ളം ഒഴിവാക്കി ജലം സംരക്ഷിക്കുന്ന കുട്ടിയും പാരിസ്ഥിതിക മാനസാന്തരം സംഭവിച്ച മനുഷ്യമക്കളായി, ഒരു പുതിയ മാതൃകയായി ജീവിക്കുന്നത് ഏതൊരു കുട്ടിക്കും പകർത്താവുന്ന മഹത്തായ ജീവിതമാതൃകയാണ്. പങ്കുവെക്കലിന്റെയും കൊടുക്കലിന്റെയും വാങ്ങലിന്റെയും സ്വയം ത്യാഗമനുഭവിച്ച് മറ്റൊരാളെ സഹായിക്കുന്നതിന്റെയും മാതൃക നമ്മുടെ കുട്ടികൾക്ക് ആവശ്യമല്ലേ..... ഭക്ഷണം കഴിക്കുന്നതിനുമുമ്പും ഭക്ഷണം കഴിച്ച ശേഷവും ദൈവത്തോടു നന്ദി പറഞ്ഞു പ്രാർത്ഥിക്കുന്ന, ഒരു സംസ്ക്കാരം നമ്മുടെ കുട്ടികൾക്ക് സ്വന്തമാകണ്ടേ...... സ്വന്തം കുടുംബത്തിന്റെ സാഹചര്യം മനസ്സിലാക്കി ജീവിക്കുന്ന കുട്ടികൾ നമ്മുടെ സമൂഹത്തിൽ വളർന്നു വരേണ്ട ഒരു കാലമല്ലേ ഇത്.

ശാസ്ത്രവും സാങ്കേതികവിദ്യയും പ്രയോജനപ്പെടുത്തേണ്ടത് എങ്ങനെയെന്ന് വ്യക്തമാക്കുന്ന കഥയാണ് (ലൗദാത്തോസി അധ്യായം മൂന്ന്) "ഒരു വിമാനത്തിന്റെ നന്മ" മനുഷ്യജീവിത പുരോഗതിക്ക് ഉപയോഗപ്രദമാകേണ്ട ശാസ്ത്രം സർവസംഹാരത്തിന്റെ ആണവച്ചിറകാട്ടുന്ന ദാരുണദുരന്തം 'തോറ്റുപോയ ശാസ്ത്രവും മനുഷ്യനും' എന്ന അധ്യായം വിവരിക്കുന്നു.

ഭൂമിയും അവിടെയുള്ള പാവപ്പെട്ട മനുഷ്യനും വല്ലാത്തൊരു പ്രതിസന്ധിയനുഭവിക്കുന്ന ഈ കാലഘട്ടത്തിൽ ചില കാര്യങ്ങളിൽ നമുക്ക് മാറ്റം വരുത്തിയേ മതിയാകൂ. പൊതുവീടായ ഭൂമിയെ അതിന്റെ എല്ലാ മുറിവുകളും ഉണക്കി യഥാർത്ഥ സ്ഥിതിയിലേക്കു കൊണ്ടുവരാൻ പ്രവർത്തിക്കുന്നവരുടെ നിരയിലേക്ക് കുട്ടികളുടെ പങ്കാളിത്തവും ഉണ്ടായേതീരൂ. കാരണം പൊതുഭവനമായ ഭൂമിയുടെ ഫലങ്ങൾ എല്ലാവർക്കും വേണ്ടിയുള്ളതാണ്. അതുകൊണ്ടുതന്നെ ജാതിമതഭേദമെന്യേ എല്ലാവരുടേയും മാർപ്പാപ്പയായ ഫ്രാൻസിസ് പാപ്പയുടെ സന്ദേശം ഈ ഭൂമിയോട് സ്നേഹം പുലർത്താനാഗ്രഹിക്കുന്ന എല്ലാ കുട്ടികൾക്കും വേണ്ടിയുള്ള സന്ദേശമാണ്. വലിയ വലിയ കാര്യങ്ങൾ ചെയ്യുന്നതിന്, വളർന്നു വരുന്ന പുതിയ തലമുറയ്ക്ക് ഈ പുസ്തകം വലിയ പ്രചോദനമാകും. തീർച്ച.

# കായേൽ ഒരു നിഴലായി നമുക്കൊപ്പം ഉണ്ടാകാതിരിക്കട്ടെ....




സാഹിത്യത്തിലും ബൈബിൾ പഠനങ്ങളിലും ആഴത്തിലുള്ള ചിന്തകളോ, പഠനങ്ങളോ , നിരൂപണങ്ങളോ, അപഗ്രഥനങ്ങളോ വേണ്ടത്ര ലഭിക്കാതെ പോയ ഒരു കഥാപാത്രമാണ് ബൈബിളിലെ ഉല്പത്തി പുസ്തകത്തിൽ അവതരിക്കപ്പെടുന്ന 'കായേൽ'. ആദ്യത്തെ കൊലപാതകത്തിന് ദൃഷ്ടാന്തമായി കായേലിന്റെയും ആബേലിന്റെയും കഥ പല രൂപത്തിലും തലത്തിലും പരാമർശ വിധേയമായിട്ടുണ്ടെങ്കിലും കായേൽ എന്ന കഥാപാത്രത്തെകുറിച്ച് , വ്യക്തിയെകുറിച്ച് ആധികാരികമായ പഠനങ്ങളോ, ചർച്ചകളോ അധികമൊന്നും ഉണ്ടായിട്ടുള്ളതായി തോന്നുന്നില്ല. ബൈബിളിൽ, കായേന്റെ ജീവിതം വളരെ ചുരുങ്ങിയ വാക്കുകളിൽ അത്രത്തോളം പ്രാധാന്യം നൽകാതെ അവതരിപ്പിക്കപ്പെട്ടതുകൊണ്ടോ , ദൈവത്തെ നിഷേധിച്ച് സ്വസഹോദരനെ വധിച്ച് പാപത്തിൽ ജീവിച്ച് തന്മൂലം ഒരു നെഗറ്റീവ് ഇമേജ് കൈവന്നതു കൊണ്ടോ ആവാം കായേന് സവിശേഷ പരിഗണന പ്രതിപാദന തലത്തിൽ ലഭിക്കാതെ പോയത്. ഇത്തരുണത്തിൽ കായേന്റെ സ്വഭാവ വൈകൃത്യങ്ങളെ ഒരു മനശാസ്ത്രജ്ഞന്റെ കാഴ്ചപ്പാടിൽ അപഗ്രഥിച്ച് കൊണ്ട്, മനുഷ്യനിലുള്ള എല്ലാ അധമവികാരങ്ങളുടെയും ദുർവാസനകളുടെയും അടിസ്ഥാന ചോദന കായേന്റെ സ്വഭാവത്തിൽ നിന്നും പകർന്ന് കിട്ടിയതാണെന്നും ഏത് കാലഘട്ടത്തിലും കായേൻ ഒരു നിഴലായ് ഏവരോടുമൊപ്പമുണ്ടെന്നുമുള്ള ഡോ. പ്രകാശ് അലക്സിന്റെ നിരീക്ഷണം സവിശേഷ പ്രധാന്യമർഹിക്കുന്നതാണ്.

കായേൽ എന്ന കഥാപാത്രത്തിന്റെ സ്വഭാവ സവിശേഷകളെ അപഗ്രഥിക്കുകയും സമകാലിക ജീവിതാവസ്ഥയിലെ വ്യക്തിമാതൃകകളുമായി അവയെ താരതമ്യം ചെയ്യുകയും ചെയ്യുക മാത്രമല്ല; പിന്നെയോ ഒരു വിജ്ഞാനകുതുകിയുടെ അന്വേഷണപരതയോടും ദാർശനികന്റെ സമചിത്തതയോടും കൂടി വർത്തമാനകാല മനുഷ്യന്റെ ആന്തരിക ചോദനകളെയും മനോഭാവങ്ങളെയും കണ്ടെത്തി, എടുത്തുകാട്ടി അവയെ ഇഴകീറി പരിശോധിച്ച് ആ മനോഭാവങ്ങൾക്ക് നിദാനമായ ഘടകങ്ങളെ വിചിന്തനങ്ങൾക്കും പഠനങ്ങൾക്കും വിധേയമാക്കി, മനോഭാവങ്ങൾ ക്രിയകളായി പരിണമിക്കുമ്പോൾ അവയെ യുക്താധിഷ്ഠിതം വിമർശിച്ച് കൊണ്ട് വായനക്കാരെ ചിന്തിക്കാൻ പ്രേരിപ്പിച്ച് അവന് അറിവും അവബോധവും പകർന്ന് നൽകി , ദൈവവിശ്വാസത്തിലും സാന്മാർഗ്ഗിക ചിന്തയിലും ജീവിക്കുവാനുള്ള ഉദ്ബോദവും ഊർജ്ജവും ഉൾക്കാഴ്ചയും പ്രദാനം ചെയ്യുക കൂടി ചെയ്യുന്നുണ്ട്. 'കായേൽ ഒരു നിഴലായി'എന്ന ഗ്രന്ഥത്തിലൂടെ ഡോ. പ്രകാശ് അലക്സ്. കായേൽ ഒരു നിഴലായി നമുക്കൊപ്പം ഉണ്ടാകാതിരിക്കട്ടെ.

# അടൂരിൽ
# പുനരൈക്യ വാർഷികത്തോടനുബന്ധിച്ച്
# നടന്ന മാതൃസംഗമം








# മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി

തിരുവനന്തപുരം മേജർ അതിരൂപത

കേന്ദ്ര ഗ്രാമവികസന മന്ത്രാലയം, കുടുംബശ്രീ എന്നിവയുമായി ചേർന്ന് യുവജനങ്ങൾക്ക് സ്റ്റൈപ്പന്റോടുകൂടി തൊഴിൽ പരിശീലനം.

അകൗണ്ടന്റ് – ടാലി, ഇലക്ട്രിക്കൽ വയറിംഗ് എന്നിവയിൽ മൂന്നു മാസത്തെ പരിശീലനം.

അതിനുശേഷം തൊഴിൽ നേടുവാൻ സഹായം.
പരിശീലന കാലയളവിൽ മാസം
മുവായിരം രൂപ സ്റ്റൈപ്പന്റ്.
ഇത് കൂടാതെ ടാബ്ലറ്റ് അടക്കം
മറ്റ് സഹായങ്ങൾ.

തിരുവനന്തപുരം ജില്ലയിലെ പഞ്ചായത്ത് അതിർത്തിയിൽപ്പെട്ട യുവജനങ്ങൾക്ക് അവസരം ലഭിക്കുന്നു.



*Director*
**Malankara Social Service Society**
SROTHAS, St. Mary's Campus, Pattom P. O,
Thiruvananthapuram-695004, Kerala, India
Email: info@msss.org
Phone:+91 471 2552892. Fax:+91 471 2445063
www.msss.org

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 28-10-2017 Posting Date 29-10-2017
Single Copy Rs. 15/-

Christavakahalam Monthly NOVEMBER 2017
Annual Subscription Rs. 150/-






Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com